Registered No. M—767.

# മലങ്കരസഭാതാരക.

# THE STAR OF THE MALANKARA CHURCH.

പതിനഞ്ചാം തീയതിതോറും പ്രസിദ്ധപ്പെടുത്തുന്നതു്

| N. S. Book VI. | ൧൦൮൪ ധനു | No. 5. |
|---|---|---|

## സംഗതിവിവരം.



സഭാതാരക മാനേജർ കെ. എൻ. ദാനിയേൽ കോട്ടയം എന്ന
മേൽവിലാസത്തിൽ പത്രവരി അയക്കേണ്ടതാകുന്നു.

KOTTAYAM.

PRINTED AND PUBLISHED BY K. M. VARKI
AT THE VICAR GENERAL PRESS,
1909.

ഒരാണ്ടത്തേക്ക ബ്രിട്ടിഷ് രൂപാ ഒന്നര.

ഒററപ്രതിക്കു അണ ൨

ക്രിസ്തുവിൽ വസിപ്പിൻ എന്ന നാമധേയത്തിൽ, പ്രസിദ്ധപ്പെട്ട വിശുദ്ധജീവിതപ്രസംഗിയും ഗ്രന്ഥകാരനുമായ റവ: ആണ്ട്റൂമറെ എഴുതിയ ഇംഗ്ലീഷ് പുസ്തകത്തിൻെറ തർജ്ജമ ൩൦ ദിവസത്തെ ധ്യാനത്തിന്നായി ക്രമപ്പെടുത്തിയിട്ടുള്ളത്. ദിവസംപ്രതിയുള്ള ധ്യാനത്തിന് വളരെ ഉപയോഗപ്പെടുന്നതാണ്. വില അര രൂപാ ആയിരുന്നു. ഇപ്പോൾ പത്തര ചക്രം ആക്കിയിരിക്കുന്നു. ആവശ്യമുള്ളവർ താഴെ വരുന്ന മേൽ വിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്.

വീ. മോശ
പാലൂർ വീട്
പുതുപ്പള്ളി

## സുറിയാനിപ്പുസ്തകം.

മാമോദീസായുടെയും വിവാഹത്തിൻെറയും ക്രമം സുറിയാനിയിൽ അച്ചടിച്ചു തയ്യാറാക്കിയിരിക്കുന്നു. തിരുവല്ലാ സിറിയൻക്രിസ്ത്യൻ സിമ്മനാരിയിലൊ കോട്ടയത്തു വീ. ജി. പ്രസ്സിലൊ ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്. വില ൩ അണ.

പി. വി. ജോസഫ് കത്തനാർ
കോട്ടയം

## ഉദയമ്പേരൂർ സൂന്നഹദോസിൻെറ കാനോനാകൾ.

(ഒന്നാം ഭാഗം)

ഒന്നാം ശതാബ്ദത്തിലെ മലങ്കര സുറിയാനിസഭയുടെ സ്ഥിതിയെ വെളിപ്പെടുത്തുന്ന ഒരു ചരിത്രരേഖ. അക്കാലത്തെ മലയാളഭാഷയുടെ സ്വഭാവവും ഇതിൽനിന്നു മനസ്സിലാക്കാവുന്നതാണ്. വില ചക്രം ൩൪. പുസ്തകം വേണ്ടവർ ൩൪ ചക്രത്തിന് വി. പി. അയക്കണമെന്ന് ആവശ്യപ്പെടാതെ അഞ്ചലിൽ അയക്കേണ്ടതാണെങ്കിൽ ൩ ചക്രത്തിൻെറ സ്റ്റാമ്പും തപാലിൽ അയക്കേണ്ടതാണെങ്കിൽ ൩൪ അണയുടെ സ്റ്റാമ്പും അയച്ചുതരേണ്ടതാണ്. വി. ജി. പ്രസ്സിൽ കിട്ടുന്നതാണ്.

---

| | | | | | | | |
|---|---|---|---|---|---|---|---|
| *Kottagam,* | Mr. | M. T. Thomas B. A. | Re. | 1 | 8 | 0 | Medom 1084. |
| ,, | ,, | P. M. Chacko B. A. | ,, | 1 | 8 | 0 | Mithunam 1084 |
| ,, | ,, | P. C. Ittiyera | ,, | 1 | 8 | 0 | Dhanu ,, |
| ,, | ,, | A. J. John B. A. L. T. | Rs. | 3 | 0 | 0 | Medom 1085. |
| ,, | ,, | C. I. Chandy | Re. | 1 | 8 | 0 | Medom ,, |
| ,, | ,, | C. I. Abraham | ,, | 1 | 8 | 0 | ,, ,, |
| ,, | ,, | K. J. Chacko | ,, | 1 | 8 | 0 | Karkadakam 84 |
| *Koduculanji* | ,, | M. G. Abraham | ,, | 1 | 0 | 0 | Chingam 1085 |
| *Kattanam* | ,, | K. P. Abraham | ,, | 1 | 6 | 0 | Idavam ,, |
| *Mavelikara* | ,, | P. P. John B. A. | ,, | 1 | 8 | 0 | Makaram ,, |
| *Trichur* | ,, | M. P. Varki | ,, | 1 | 8 | 0 | Vrichicam ,, |
| *Changanachery* | Mrs. | John Anna | ,, | 1 | 8 | 0 | Karkadakam ,, |
| *Quilon* | ,, | C. P. Titus | ,, | 1 | 0 | 0 | Chingam 1086 |
| *Aranmulay* | ,, | C. John Thomas | ,, | 1 | 8 | 0 | Dhanu 1085 |
| *Olassa* | Rev. | C. C. Thommen | Rs. | 2 | 0 | 0 | Karkadakam '84 |
| *Trivandrum* | Mr. | C. T. Thommen B. A. | Rs. | 2 | 0 | 0 | Chingam 1085 |
| *Calicut* | ,, | M. G. Zacharia B. A. | ,, | 3 | 0 | 0 | Medom ,, |

# മലങ്കരസഭാതാരക.



## നമ്മുടെ പള്ളികളും അവയിലെ ശുശ്രൂഷകളും.

പാശ്ചാത്യരും പൌരസ്ത്യരും തമ്മിലുള്ള വ്യത്യാസം അവരുടെ എല്ലാ ഏൎപ്പാടുകളിലും കാണാഃപുന്നപ്രകാരം രണ്ടു കൂട്ടരുടെയും പള്ളികളും പള്ളികളിലെ ദൈവാരാധനകളും ഈ വ്യത്യാസത്തെ അത്യുച്ചത്തിൽ വിളിച്ചു പറയുന്നുണ്ട്. റോമൻകത്തോലിക്കാ അംഗ്ലേയാ ലണ്ടൻമിഷ്യൻ മുതലായ പാശ്ചാത്യസമൂഹങ്ങളുടേതായി മലയാളത്തുള്ള പള്ളികളിലും മാൎത്തോമ്മാ യാക്കോബായ എന്നീ പൌരസ്ത്യസമൂഹങ്ങളുടെ പള്ളികളിലും നമ്മിൽ ഒരാൾ പോയി നോക്കിയാൽ നമുക്കു ലജ്ജാകരമായ വ്യത്യാസം അവയിൽ കാണുന്നതാണ്. പാശ്ചാത്യസഭകളുടെ പള്ളികളിൽ ഭക്തന്മാരാകട്ടെ അഭക്തന്മാരാകട്ടെ എല്ലാവരും ദൈവശുശ്രൂഷയിൽ ഭയഭക്തിമയമായ വിധത്തിൽ ക്രമമായും യോഗ്യമായും സംബന്ധിക്കുന്നതാണ്.

നമ്മുടെ പള്ളികളിൽ ഒന്നാമതു സമയക്ലിപ്തമില്ല. ആളുകൾ കാലത്തു മുതൽ ഒന്നും രണ്ടും വന്നു തുടങ്ങും. മുമ്പേ വന്നവർ പള്ളിയിൽ കയറി ഒരു മുറുക്കും കഴിഞ്ഞു രാജ്യവൎത്തമാനങ്ങൾ അഴിച്ചിട്ടു രസമായി സമയം പോക്കും. ആദ്യം വന്നവരുടെ പൊതിക്കെട്ടുകൾ മിക്കവാറും തീരാറാകുമ്പോൾ ശുശ്രൂഷ ആരംഭിക്കും. ചായിപ്പും മറവുമുള്ള പഴയ പള്ളികളാണെങ്കിൽ ഒരു കൂട്ടം ആളുകൾക്കു പള്ളിയിൽ പ്രവേശിക്കാതെ തന്നെ കഴിക്കാം. ശുശ്രൂഷക്കിടയിൽ ഒരുത്തനങ്ങോട്ടു ഇറങ്ങും മറെറാരുത്തൻ ഇങ്ങോട്ടു കയറും. പ്രസംഗസമയത്തു കുറെ ആളുകൾ ഒരു മതിലേൽ ചാരി തെക്കോട്ടും മററു കുറെ പേർ മറേറ മതിലിൽ ചാരി വടക്കോട്ടും ദൎശനമായിരിക്കും. ഒട്ടു പേർ ചൊറികുത്തും. സ്ത്രീകളുടെ ഇടയിലെ കഥ പറയാനുമില്ല. എന്തിനേറെ പറയുന്നു. ആകപ്പാടെ അലക്ഷ്യമായ ഭാവമല്ലാതെ ഗൌരവമായ ഒരു സംഗതിയിൽ ഏൎപ്പെട്ടിരിക്കുന്ന ഭാവം ദുൎല്ലഭം ജനങ്ങളിലെ കാണ്മാനുള്ളു. ഈ വൎണ്ണന നമ്മുടെ എല്ലാപള്ളികളേയും ഒരുപോലെ സംബന്ധിക്കുമെന്നു ഞങ്ങൾ പറയുന്നില്ല. ഏറക്കുറെ എല്ലാം ഇ

തുപോലെ ഇരിക്കും. ഇതു് നമുക്കു് എത്രയൊ ആക്ഷേപകരമായിട്ടുള്ളതാണെന്നു് പറയാതെ അറിയേണ്ടതാണു്. ഭംഗിയായും ക്രമമായും നടത്തുന്ന ശുശ്രൂഷകളിൽ സംബന്ധിച്ചിട്ടുള്ളവക്കു പോലും തങ്ങളുടെ ഇടവകകളിലെ ദൈവാരാധനയിൽ കാട്ടിക്കൂട്ടുന്ന ഗോഷ്ടികളെപ്പററി ലജ്ജയും സങ്കടവും തോന്നാത്തതു് ആശ്ചര്യാവഹം തന്നെ.

ഇതെല്ലാം നീക്കി ശരിപ്പെടുത്തുന്ന വകയ്ക്കു ഒന്നാമതു് നമ്മുടെ പള്ളികൾ ഭംഗിയും ചന്തവും ഉള്ളതായി സൂക്ഷിക്കണം. നമ്മുടെ ഒന്നോ രണ്ടോ പള്ളികളിലൊഴിച്ചു് ബെഞ്ചു് ഇടുക എന്നൊരേപ്പാടു് ഇല്ല. എന്നാൽ താഴെ എങ്കിലും ഇരിക്കാൻ പാടില്ലാത്തതുപോലെ ചിലടത്തു തറ ഇടിഞ്ഞുപൊടിഞ്ഞു കിടക്കയാണു്. പുത്തൻപള്ളിക്കാർ വലിയ വിസ്താരത്തിൽ ഉന്നതമായ ഭിത്തിയും മററും ഉണ്ടാക്കിയില്ലെങ്കിലും ചെറുതായിട്ടെങ്കിലും ഉള്ള ഭിത്തിയും ധാരാളം ജനലും പണിയിച്ചു് വെള്ള പൂശി വൃത്തിയായി സൂക്ഷിക്കേണ്ടതു് അത്യാവശ്യമാണു്. ഇപ്പോൾ പല പുത്തൻപള്ളിക്കാരും പള്ളിപണി ആരംഭിച്ചിട്ടുണ്ടെന്നറിയുന്നതു് സന്തോഷപ്രദമാണു്.

ചില ചെറിയ ഇടവകക്കാർ തങ്ങളുടെ കഴിവില്പുറമായി പണം ചിലവു ചെയ്തു സ്വന്തപള്ളികൾ ഭംഗിയായി പണിനടത്തി വരുന്ന ഈ കാലത്തെങ്കിലും വലിയ ഇടവകക്കാർ തമ്മിൽ തമ്മിലുള്ള സൌന്ദര്യത്തിരക്കു നീക്കിയും വച്ചു് സംഗതിയിൽ പ്രവേശിച്ചിരുന്നെങ്കിൽ കൊള്ളാമായിരുന്നു.

പള്ളിയിൽ ബെഞ്ചു് ഇടുന്നതു പലതുകൊണ്ടും നല്ലതാണു്. ശുശ്രൂഷ ആരംഭിക്കുന്ന സമയം ക്ലിപ്തപ്പെടുത്തുകയും പള്ളിക്കകത്തിരുന്നുകൊണ്ടു് മുറുക്കുകയൊ ലോകവത്തമാനം പറകയൊ ചെയ്യാൻ പാടില്ലെന്നും ശുശ്രൂഷയ്ക്കു മുമ്പു വരുന്ന ജനങ്ങൾ വായനയിലും പ്രാത്ഥനയിലും ഏർപ്പെട്ടിരിക്കേണ്ടതാണെന്നും നിർബന്ധമായി ചട്ടംകെട്ടുകയും ചെയ്യേണ്ടതാണു്.

ഇനിയും വേറൊന്നു പറവാനുള്ളതു് നമസ്കാരത്തിനും കുർബാനയ്ക്കും ഇടയിൽ നമ്മുടെ പള്ളികളിൽ മിക്കതിലും പതിവുള്ള ഒരു നിറുത്തിനെ പററിയാണു്. പള്ളിയിൽ ഒരു ശുശ്രൂഷ കഴിഞ്ഞിട്ടു് പത്തുപതിനഞ്ചു മിനിട്ടു നേരത്തേക്കു് ജനങ്ങൾ വെററയും മുറുക്കി പടാത്ഥയും പറഞ്ഞു കഴിച്ചുകൂട്ടുകയും വീണ്ടും ശുശ്രൂഷ തുടങ്ങുകയും ചെയ്യുന്നതു് ആകപ്പാടെ ശുശ്രൂഷയിൽ ഒരു അലസതയെ ഉണ്ടാക്കുന്നതാണെന്നുള്ളതിനു് ത

ക്കമില്ല. കുറുബാനയുള്ള ദിവസം പട്ടക്കാരൻ നമസ്കാരം തുടങ്ങുന്നതിനു മുമ്പെ തന്നെ അംശവസ്ത്രങ്ങൾ ധരിച്ചിരിക്കുന്നതിന് വിരോധമില്ലാത്തപക്ഷം അങ്ങിനെ ചെയ്യാൽ കൊള്ളാം. അങ്ങിനെയായാൽ ഇടയ്ക്കു നിറുത്തുണ്ടാക്കുന്നതിന്റെ ഒരാവശ്യം ഇല്ലാതാകുന്നതാണ്. ശുശ്രൂഷക്കിടയിൽ കുമ്പസാരം നടത്തുന്ന ഏർപ്പാടാണ് ഇടയ്ക്കു നിറുത്തുണ്ടാക്കുന്ന വേറൊരു സംഗതി. അതു എല്ലാംകൊണ്ടും ഭേദപ്പെടുത്തേണ്ടതാണ്. ഒട്ടു വളരെ പേർ അതിൽ സംബന്ധമില്ലാതെ പള്ളിക്കകത്തു ഇരിക്കെ പത്തോ പതിനഞ്ചോ പേർ മുട്ടുകുത്തി ചില പ്രത്യേകപ്രാൎത്ഥനകൾ നടത്തുന്നതു സാക്ഷാൽ ഭക്തികരമായ വിധത്തിൽ ഇരിക്കാൻ പ്രയാസമാണ്. കുറുബാന കൈക്കൊള്ളുന്നവർ ശനിയാഴ്ച ഒരു പ്രത്യേകസമയത്തു പള്ളിയിൽ കൂടുകയും പട്ടക്കാരൻ അവരോടു വേണ്ടഗുണദോഷങ്ങൾ പറകയും ചെയ്തിട്ടു പ്രാൎത്ഥനയും കുമ്പസാരവും നടത്തുന്നതു വളരെ നല്ലതാണ്. അതു പ്രയാസമായണെങ്കിൽ കുറുബാന കൈക്കൊള്ളുന്നവർ ഞായറാഴ്ച അതിരാവിലെ പള്ളിയിൽ വന്ന് കുമ്പസാരശുശ്രൂഷ നടത്തേണ്ടതാണെന്ന് ചട്ടംകെട്ടുന്നതിന് വിഷമമുണ്ടാകുമെന്നു തോന്നുന്നില്ല.



## നമ്മുടെ ഹൈസ്കൂളുകൾ.

---

നമ്മുടെ കോട്ടയം മാൎത്തോമ്മാസുറിയാനിസിമ്മനാരി പുതിയകെട്ടിടത്തിന്റെ ഗൃഹപ്രവേശം അടുത്ത മകരം ൧൬-ാം നു- നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നതായി മെത്രാപ്പോലീത്താതിരുമനസ്സിലെ കല്പന പുറപ്പെട്ടിരിക്കുന്നതു സൎവ്വസമുദായാംഗങ്ങൾക്കും ആഹ്ലാദജനകമായിരിക്കുമെന്നുള്ളതിനു സന്ദേഹമില്ല. നമ്മുടെ പൊതുസ്ഥാപനങ്ങൾ നമുക്കു നഷ്ടപ്പെട്ടതിന്റെ ശേഷം തലസ്ഥാനമായ കോട്ടയത്തു ഒരു സിമ്മനാരി സ്ഥാപിക്കുവാൻ ദൈവം കൃപയരുളിയ ദിവസം സമുദായചരിത്രത്തിൽ സവിശേഷസ്മരണീയമായ ഒരു സന്ദൎഭമാണെന്നു ആ സമയത്തുണ്ടായ ആഘോഷാദികളിൽ പങ്കുകൊണ്ടവരും ദൂരെ ഇരുന്നിട്ടെങ്കിലും ദ്രവ്യസഹായത്താൽ തങ്ങളുടെ അനുകമ്പയെ കാണിച്ചവരുമായ എവൎക്കും ബോദ്ധ്യമായതത്രെ. സൎവ്വസ്വവും പോയതിന്റെ ശേഷം പുതിയതായി ഒന്നാമതുണ്ടായതായ സിമ്മനാരി സമുദായാംഗങ്ങളുടെ പ്രത്യേക വാത്സല്യഭാജനമായിത്തീൎന്നു എന്നതു സ്വാഭാവികമാണല്ലോ. ഒരു സംവത്സരത്തേക്കു മാത്രം എന്നു വിചാരിച്ചു ഏറ്റവും ഉപായമായി മാത്രം ഉണ്ടാക്കിയതായ ഒരു താല്ക്കാലിക കെട്ടിടത്തിൽ കഴിഞ്ഞ പതിനാലു സംവത്സരത്തോളം പഠിത്തം നടത്തിയതിന്റെ ശേഷമാണ് ഇപ്പോൾ പുതിയ കെട്ടിടം പണിക്കുറതീൎന്നിരിക്കുന്നതു്. സിമ്മനാരി സ്ഥാപിച്ചപ്പോൾ ഉണ്ടായ ആരംഭശൂരത്വത്തിനു നമ്മുടെ ഇടയിലുള്ള പതിവുപോലെ കുറവു വരികയും, തന്നിമിത്തം സിമ്മനാരിയുടെ ഉൽഗതിക്കു [illegible] വരികയും, ഉണ്ടാകാതെയിരുന്നെങ്കിൽ ഇതിലും ഭേദമായിരുന്നു എന്നു ഭാരവാഹികൾ പലപ്പോഴും വിചാരിക്കുകയും പല വിഷമഘട്ടങ്ങളിലും സിമ്മ

നാരി നിറുത്തുകയെന്നല്ലാതെ ഗത്യന്തരമില്ലെന്നു തീർച്ചപ്പെട്ടുപോകയും, എങ്കിലും ആശയററു എന്നു വിചാരിച്ചിരുന്ന ഓരോ സമയത്തു, പരമകാരുണികനായ പിതാവിന്റെ സഹായത്തിന്റെ കൈ നീട്ടപ്പെടുകയും ഇങ്ങിനെ താണും വീണും, നടന്നും നിരങ്ങിയും ആണു് സിമ്മനാരി അതിന്റെ പതിന്നാലാമത്തെ വയസ്സിന്റെ അവസാനഭാഗത്തു വന്നു എത്തിയിരിക്കുന്നതു്. ഈ കാലത്തെല്ലാം ഭാരവാഹികളുടെ ക്ഷമയും വിശ്വാസവും ഇതിനെ സഹായിച്ചതിനോടുകൂടെ സമുദായാംഗങ്ങൾ ആളാംപ്രതിയും ഇടവകകളായും അതാതു സമയത്തു ചെയ്തിട്ടുള്ള സംഭാവനകൾ ഇല്ലായിരുന്നു എങ്കിൽ നമ്മുടെ ഈ സ്ഥാപനം അകാലമൃത്യുവിനെ പ്രാപിക്കുമായിരുന്നു.

സിമ്മനാരിയുടെ ഭാവിയെപ്പററി ബലമായ ദുശ്ശങ്കകൾ പ്രബലപ്പെടുക മൂലമാണു് നമ്മുടെ സമുദായത്തിനു ഇപ്പോൾ പ്രാബല്യമുള്ള സ്ഥലങ്ങളോടു സമീപിച്ച തിരുവല്ലായിൽ സിമ്മനാരി സ്ഥാപിക്കുന്നതിന്റെ ഔചിത്യത്തെപ്പററി ആലോചനയുണ്ടാകുവാൻ ഇടയായതു്. കോട്ടയത്തേതിനു എന്തായാലും ദീർഘായുസ്സു കിട്ടുകയില്ല, തിരുവല്ലായിലെങ്കിലും അന്യർ ആരംഭപ്രവേശം ചെയ്യുന്നതിനു മുമ്പു നാം പ്രവർത്തിക്കേണ്ടതു ആവശ്യമാണെന്നുള്ള ബോധത്തിന്റെ ശക്തിയാലാണ് സിറിയൻ ക്രിസ്ത്യൻ സിമ്മനാരി അവിടെ ൧൦൯൩-ൽ സ്ഥാപിക്കാൻ ഇടയായതു്. സംശയഭാവിയോടുകൂടെ ഇരുന്ന കോട്ടയം സിമ്മനാരിയുടെ നാശം ഈ ഉദ്യമത്താൽ ശീഘ്രമാക്കുന്നതു ഭംഗിയും ബുദ്ധിപൂർവ്വവുമാണോ എന്നുള്ള സംശയവും പലരേയും ആ സമയത്തു ബാധിക്കാതിരുന്നില്ല. രണ്ടു സിമ്മനാരിയും കൂടെ നടത്തുന്നതിനായിട്ടു പുറപ്പെടണമോ എന്നുള്ള ചോദ്യം ഒരു സമുദായയോഗത്തിൽ വച്ചുണ്ടാകയും തുടങ്ങിയതു ഒന്നും നിറുത്തേണ്ടാ എന്നു തീരുമാനിക്കയും ആണുണ്ടായതു്. അടുത്തയൊന്നുരണ്ടു സംവത്സരങ്ങളിൽ മാർത്തോമ്മാ സിമ്മനാരിയുടെ ക്ഷീണത ഭയപ്പെട്ടതുപോലെ വർദ്ധിച്ചുവന്നു. കടംകൂടി, വഹിപ്പാനാളില്ലാതെ കുഴങ്ങി, ഹെഡ്മാസ്റ്റർ ആലോചനസംഘത്തിൽ തന്റെ ദുസ്സഹമായ ഭാരത്തെപ്പററി പ്രലപിച്ചു താക്കോൽ വച്ചു ഒഴിയുക എന്നായി. ഇങ്ങിനെ അങ്ങേയററം പററിയിട്ടും, തത്സമയത്തു ദൈവവിചാരണയാൽ ഉണ്ടായ സഹായത്താൽ വീണ്ടും ആശയ്ക്കു വകയുണ്ടാകയും സിമ്മനാരിക്കു പുതിയ ജീവൻ വീഴുകയും ചെയ്തു. ഇങ്ങിനെ രണ്ടു സിമ്മനാരികളും സാമാന്യം അഭിവൃദ്ധിയെ പ്രാപിച്ചുവരവേ വളരെ ദുർഘടാവസ്ഥകൾ കടന്നിട്ടെങ്കിലും, സിറിയൻക്രിസ്ത്യൻ സിമ്മനാരിവകയ്ക്കു അതിശ്രേഷ്ഠവും മനോഹരവും തിരുവല്ലാപട്ടണത്തിനെന്നല്ല മദ്ധ്യതിരുവിതാംകൂറിനു മുഴുക്കും അലങ്കാരവുമായി സ്ഥിതി ചെയ്യുന്ന ആ വിദ്യാമന്ദിരം പണി പൂർത്തിയാകയും വിവിധാഘോഷപൂർവ്വം ഗൃഹപ്രവേശം നടത്തുകയും ചെയ്തു. ഈ സമയത്തു കോട്ടയം സിമ്മനാരി സ്ഥിരകെട്ടിടത്തിന്റെ പണി മദ്ധ്യപ്രദേശത്തായി, മുമ്പോട്ടു ഗതിയില്ലാതെ ഒരു നിലയിലായി. അതിതീക്ഷ്ണതയോടുകൂടെ അതിലേക്കു പുറപ്പെട്ട ആരംഭപ്രവർത്തകന്മാരുടെ കൈയ് കുഴഞ്ഞു; മനസ്സുമടിച്ചു. ഈ വിഷമഘട്ടത്തിൽ അന്നത്തെ കൊച്ചുതിരുമേനിയും, സാമാന്യം വയോവൃദ്ധനായ കിഴക്കേത്തലയ്ക്കലച്ചൻ അവർകളും കൂടെ പണപ്പിരിവും മററും വീണ്ടും ആരംഭിച്ചു. അവരുടെ അക്ഷീണപരിശ്രമത്തിന്റെയും നമ്മുടെ ജനങ്ങളുടെ ഔദാര്യത്തിന്റെയും ഫലമായി, കെട്ടിടം ഓടിട്ടു നിറുത്തുന്നതിനു സാധിച്ചതിനാൽ അതു കാററിനും മഴയ്ക്കും ഇരയാകാതെ നില്ക്കുമെന്നും ഇനിയത്തെ തലമുറയിലുള്ളവരെങ്കിലും പണിക്കുറ തീർക്കുവാൻ തക്ക നിലയായല്ലോ, എന്നും മാത്രമെങ്കിലും ആശ്വാസത്തിനു വകയായി. ഇതു ഒരു ആശ്വാസം തന്നെയെങ്കിലും, ജീർണ്ണിച്ചുതുടങ്ങിയ താല്ക്കാലിക കെട്ടിടത്തിൽ പഠിച്ചും പഠിപ്പിച്ചും വന്നവർക്കും തൽസ്ഥാപനത്തെ സ്വീകരിച്ചു സഹായം നൽകിക്കൊണ്ടിരുന്ന ഗവർമ്മെണ്ടിനും വേണ്ട സമാധാനം ഇതുകൊണ്ടുണ്ടായില്ലെന്നു തീർച്ചയാണല്ലോ. സിമ്മനാരി അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും കൂടെ ശ്രമിച്ചു ഒരു ദ്രവ്യശേഖരം ചെയ്യുന്നതിനു ഒരുമ്പെട്ടതിനു പുറമേ തിരുമേനിയും ബഹുമാനപ്പെട്ട അച്ചൻ അവർകളും വീണ്ടും അരകെട്ടി മടിശ്ശീലകളുടെ ചരടുകൾ അഴിപ്പിക്കുന്നതിനായി പുറപ്പെടുകയാൽ കുറെ പണം പിരിഞ്ഞു, ശേഷം പലവിധത്തിലായി കടം വാങ്ങി, കെട്ടിടം പണിക്കുറ തീരാറായിരിക്കുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഇ

ങ്ങിനെ ചുരുക്കം വാക്കുകൾ മൂലമായി പറഞ്ഞു കഴിഞ്ഞ വൃത്താന്തസംക്ഷേപത്തിൽ എത്രമാത്രം ഉത്സാഹവും പ്രയത്നവും സന്തോഷവും സന്താപവും ക്ഷമയും വിശ്വാസവും നെടുവീൎപ്പും ഞെരുക്കവും ആശയും നിരാശയും പ്രാൎത്ഥനയും കണ്ണുനീരും അടങ്ങിയിട്ടുണ്ടു എന്നു ഉടയവനു മാത്രമെ ശരിയായി അറിവാൻ പാടുള്ളു.

വിദ്യാഭ്യാസപരിഷ്കാരത്തിൽ ബദ്ധശ്രദ്ധനായി യോഗ്യതാവിഹീനങ്ങളായ വിദ്യാലയങ്ങളെ പരിഷ്കാരപന്ഥാവിൽ നിന്നു നീക്കിക്കളയുന്നതിനു, ഒരുങ്ങി സകീട്ടു പുറപ്പെട്ട ഡൈറക്ടർ ഡോക്ടർ മിച്ചൽ സായ്പ് സിമ്മനാരിയെ സന്ദൎശിപ്പാൻ ഇടവന്നപ്പോഴെക്കു, സിമ്മനാരി സ്ഥിരകെട്ടിടം മിക്കവാറും പണി തീൎന്നിരിപ്പാൻ സാധിച്ചു എന്നുള്ളതു സിമ്മനാരിയുടെ ചരിത്രത്തിന്റെ ആരംഭകാലം മുതൽ പല പതനങ്ങളിലും, വെളിപ്പെട്ടിട്ടുള്ള ദിവ്യവിചാരണയെ ഒന്നുകൂടെ ദൃഷ്ടാന്തീകരിക്കുന്നു എന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല.

സിമ്മനാരിപണിവകയിൽ കടംവന്നിട്ടുള്ളതായ നാലായിരത്തോളം രൂപാ ഈടായി പുതിയ കെട്ടിടത്തെ കടത്തിൽനിന്നു സ്വാതന്ത്ര്യപ്പെടുത്തുവാനുള്ള തക്ക അവസരം അതിന്റെ ഗൃഹപ്രവേശോത്സവദിനം തന്നെയാണല്ലൊ.

വീഴ്ചയിലും ക്ഷീണതയിലും കിടന്ന നാം ചുററുമുള്ള സമൂഹങ്ങളെപോലെ ഒരു സമുദായമാണെന്നും, നമുക്കു ജീവനും ശക്തിയും ഉണ്ടെന്നും നമുക്കു തന്നെ ഒരു സ്വാഭിമാനം ബലപ്പെട്ടുവരുന്നതിനും, ബന്ധുക്കളും ശത്രുക്കളുമായ അന്യസമുദായങ്ങളുടെയും, രാജ്യാധികാരികളുടെയും കണ്ണുകളിൽ നാം ഗണനീയവും മാന്യവുമായ ഒരു സമുദായമായി ഭവിക്കുന്നതിനും, കോട്ടയത്തും തിരുവല്ലായിലും ഉള്ള ഈ സിമ്മനാരികൾ എത്രമാത്രം സഹായിച്ചിട്ടുണ്ടു എന്നുള്ളതിനെപ്പററി നാം ശരിയായി ആലോചിച്ചിട്ടുണ്ടോ എന്നു സംശയമാണ്.

പതിനെണ്ണായിരവും പന്തിരായിരവും രൂപായോളം വീതം ചിലവുണ്ടായിരിക്കാവുന്നതിരുവല്ലായിലെയും കോട്ടയത്തേയും കെട്ടിടങ്ങൾ തീൎന്നുകഴിഞ്ഞാൽപിന്നെ വലിയ ഭാരമില്ലാതെ ഒന്നാശ്വസിക്കാം എന്നു ഭാരവാഹികൾ വിചാരിച്ചിരുന്നിരിക്കണം. എന്നാൽ ദൈവത്തിന്റെ ഭരണസംപ്രദായം അങ്ങിനെയല്ല. കഴിഞ്ഞ പതിന്നാലുസംവത്സരങ്ങളിലെ നമ്മുടെ പ്രയത്നവും കഷ്ടതയും ഒരു ഫലപ്രാപ്തിയിലേക്കു വന്നെത്തിയിട്ടുണ്ടെങ്കിൽ ഇനിയും നാം കിടന്നുറങ്ങികൊള്ളുവാനല്ല, ദൈവത്തിന്റെ കൃപയാൽ നമുക്കു സാധിപ്പാനുള്ള പ്രാപ്തിയെപററിയൊരു ബോധം നമുക്കുണ്ടാക്കിത്തന്നിട്ടുണ്ടെന്നുവരികിൽ ആ പ്രാപ്തിയാൽ പൂൎവ്വാധികം ഉയൎന്നപടികളിലേക്കു നാം ചെന്നെത്തണം എന്നുള്ളതാണ് അതിനാൽ അവിടെനിന്നും ഉദ്ദേശിച്ചിരിക്കുന്നതു. അതുകൊണ്ടു ഇതുവരെ പ്രയാസപ്പെട്ടു എന്നും അദ്ധ്വാനിച്ചു എന്നും ഏതാണ്ടെല്ലാം സാധിച്ചു എന്നും ഉള്ളതുതന്നെയാണ് കൎത്താവിൽ നമ്മുടെ പ്രയത്നം വ്യൎത്ഥമല്ല എന്നറിഞ്ഞുകൊണ്ടു അതിൽതന്നെ നാം മുതിൎന്നുവരേണം എന്നുള്ളതിന്റെ ന്യായം. പുതിയ വിദ്യാഭ്യാസനിയമമനുസരിച്ചു രണ്ടു സിമ്മനാരിയുടെപേക്കും വളരെ ദ്രവ്യവ്യയം വേണ്ടിവരും. അതിനെ ഭയന്നു നാം പുറകോട്ടു മാറിക്കളവാനൊ ഭാവിക്കുന്നതു? രണ്ടു സിമ്മനാരികളിൽ ഒന്നു നിറുത്തിക്കളയാമെന്നു ഈ വക പ്രയാസങ്ങളെപ്പററിയുണ്ടായ പ്രസംഗശേഷം നമ്മുടെ ഒരു മഹായോഗത്തിൽവച്ചു ഒരു മാന്യൻ പ്രസ്താവിച്ചപ്പോൾ ഉണ്ടായ ക്ഷോഭം ഒരു തോതായി എടുക്കുന്നു എങ്കിൽ നമ്മുടെ സമുദായത്തിനു വല്ല പാങ്ങും ശേഷിപ്പുള്ള കാലത്തെങ്ങും ഈ സിമ്മനാരികളെ നിൎത്തൽ ചെയ്യുന്നതിനു ആരും അഭിപ്രായപ്പെടുകയൊ സമ്മതിക്കയൊ ചെയ്കയില്ലെന്നു ആശിപ്പാൻ അവകാശമുണ്ടു.

മാൎത്തോമ്മാസിമ്മനാരിയുടെ ഈ സ്ഥിരകെട്ടിടത്തിന്റെ പണിവകക്കു ഔദാൎയ്യപൂൎവ്വമായ പല ദാനങ്ങളും നമ്മുടെ ജനങ്ങളിൽ നിന്നും സ്നേഹിതന്മാരിൽ നിന്നും കിട്ടിയിട്ടുണ്ടു എന്നുവരികിലും ഇതേവരെയും ഒരു സഹായവും ചെയ്തിട്ടില്ലാത്ത പല

രം ഉണ്ട് എന്നുള്ളതു ദയനീയമായ ഒരു അവസ്ഥയാണ്. അവസരക്കുറവുകൊണ്ടും സൌകൎയ്യക്കുറവുകൊണ്ടും ഇങ്ങിനെ വന്നിട്ടുള്ളതാണെന്നു പറവാനെ നിവൃത്തിയുള്ളു. ഗൃഹപ്രവേശദിനത്തിലെങ്കിലും ഇങ്ങിനെയുള്ളവർ ഈ കുറവിനെ നികത്തുമെന്നു പ്രതീക്ഷിക്കുന്നു. കാലംചെയ്ത പുണ്യപുരുഷനായ മെത്രാപ്പോലീത്താ തിരുമേനിയുടെ കാലത്തു തൃക്കൈകളാൽ അടിസ്ഥാനക്കല്ലു വെക്കപ്പെട്ടതായ ഈ സ്ഥാപനങ്ങൾ രണ്ടും പൂൎത്തിയായി ഗൃഹപ്രവേശം കഴിക്കുന്നതു കണ്ടിട്ടു ഇഹലോകവാസം വെടിയേണമെന്നുള്ള വാഞ്ഛ അവിടുത്തേക്കു അതിയായി ഉണ്ടായിരുന്നു. അവിടുത്തെ ജൂബിലിയാഘോഷവും, മാൎത്തോമ്മാ സിമ്മനാരി ഗൃഹപ്രവേശവും കൂടെ കോട്ടയത്തു വച്ചു നടത്തുവാനായി പല ശ്രമങ്ങളും ചെയ്തിരുന്നതും, ദിവസവും തീരുമാനിച്ചിരുന്നതും ആയിരുന്നു എങ്കിലും ഓരോരൊ ചെറുതും വലുതുമായ തടസ്സങ്ങളാൽ നമുക്കു പൊതുവെ ഉണ്ടായിരുന്ന ആ ആഗ്രഹം ദൈവഗത്യാ വിഫലീകരിച്ചുപോയി. ആ തിരുമേനിയുടെ കാലത്തുണ്ടായ സമുദായാഭിവൃദ്ധിയുടെ പ്രത്യക്ഷലക്ഷണങ്ങളുടെ കൂട്ടത്തിൽ പ്രധാനമായവ ഈ സ്ഥാപനങ്ങളാണെന്നുള്ളതിൽ ആരും വിസമ്മതിക്കയില്ലല്ലൊ. പരേതനായ ആ വന്ദ്യപിതാവിന്റെ നാമത്തോടും ഭരണകാലത്തോടും ഗാഢമായി ബന്ധിക്കപ്പെട്ടിരിക്കുന്ന ഈ സിമ്മനാരികളെ കാലോചിതം അഭിവൃദ്ധിയിൽ പാലിച്ചുകൊണ്ടു പോകുന്നതിനു തിരുമേനിയെപ്പറ്റി സ്നേഹബഹുമാനാദി പൂൎണ്ണമായ നമ്മുടെ സ്മരണ നമ്മെ എല്ലാവരെയും നിൎബന്ധിക്കുമെന്നു എങ്ങിനെ സംശയിക്കാൻ കഴിയും?

സിമ്മനാരി ഗൃഹപ്രവേശം സമുദായാംഗങ്ങളിൽ എത്രയും അധികംപേൎക്കു വന്നുചേരാവുന്ന അവസരത്തിൽ നടത്തണമെന്നുള്ളതു ഭാരവാഹികളുടെ ഒരു പ്രധാന ശ്രമമായിരുന്നു. പല സംഗതികളുടെ സംഘടനം ഒപ്പിച്ചു ഒരു തിയ്യതി നിശ്ചയിക്കേണ്ടതിനാൽ എല്ലാംകൂടി യോജിപ്പിച്ചു ഒരു ദിവസം കിട്ടുന്നതു ദുസ്സാദ്ധ്യമായിട്ടാണ് തീൎന്നതു്. ഇപ്പോൾ നിശ്ചയിച്ചിരിക്കുന്ന സമയം ഉദ്യോഗസ്ഥന്മാർ വക്കീലന്മാർ മുതലായ മഹാന്മാൎക്കു സൌകൎയ്യമുള്ള ഒന്നല്ലയെന്നു പറയേണ്ടിയിരിക്കുന്നു. ഇങ്ങിനെ സംഭവിച്ചതു പല നിവൃത്തികേടുകൾകൊണ്ടുമാത്രമാണെന്നും അവരെക്കൂടെ സംബന്ധിപ്പിക്കുന്നതിനുള്ള ആഗ്രഹക്കുറവുകൊണ്ടല്ലെന്നും ഉള്ളതിനെപ്പറ്റി ആൎക്കും ഭിന്നാഭിപ്രായമുണ്ടാകുവാൻ വഴിയില്ല.

എങ്ങിനെയെല്ലാമിരുന്നാലും "വലിയതിരുമനസ്സുകൊണ്ടു" എന്നു നാം ആൎദ്രസ്നേഹപൂൎവ്വം പറഞ്ഞുവന്നിരുന്ന ആ ശുദ്ധാത്മാവിനെപ്പറ്റി മാഞ്ഞുപോകാത്തതായ നമ്മുടെ സ്മരണയും സമുദായോന്നതിയിലുള്ള നമ്മുടെ തീക്ഷ്ണതയും നിമിത്തം എല്ലാ ഇടവകക്കാരും ഉദ്യോഗം പ്രമാണിച്ചും മറ്റും ഇടവകവിട്ടു താമസിക്കുന്ന മഹാന്മാരും വല്ല നിവൃത്തിയുമുണ്ടാക്കുവാൻ കഴിയുന്ന പക്ഷം നിശ്ചയിച്ചിരിക്കുന്ന ഈ ഗൃഹപ്രവേശദിവസത്തിൽ കോട്ടയത്തു ഒരു മഹായോഗമായി കൂടിയും എല്ലാവരും പ്രത്യേകം ഇതുവരെ സിമ്മനാരിപണിവകക്കു സംഭാവനയൊ ഒന്നും ചെയ്തിട്ടില്ലാത്തവരും, ആവശ്യത്തിന്റെ നിൎബന്ധതയും ഗൌരവവും അറിഞ്ഞു ദ്രവ്യസഹായം കൊണ്ടുവരികയൊ കൊടുത്തയക്കയൊ ചെയ്തും ദീൎഘകാലം നാം പ്രതീക്ഷിച്ചിരുന്നതായ ഗൃഹപ്രവേശം എന്ന ഈ ശുഭകൎമ്മത്തെ സൎവ്വഥാ മംഗളമാക്കി ചെയ്യുമെന്നുള്ള ദൃഢമായ വിശ്വാസത്തോടുകൂടെ ഇപ്പോൾ വിരമിച്ചുകൊള്ളുന്നു.



## പത്രാധിപക്കുറിപ്പുകൾ.

"പ്രിവലസ" എന്ന വാക്കിനു അനൎത്ഥകം എന്നൎത്ഥമില്ലെന്നു കഴിഞ്ഞ തുലാമാസത്തിലെ പത്രികയുടെ കവറിൽ ഒരു കുറിപ്പ് കണ്ടു. അതു ഒരു ലേഖകന്റേതാണെന്നു വിചാരിക്കത്തക്കവണ്ണം ഒന്നും അവിടെ പറഞ്ഞിട്ടില്ല. അതുകൊണ്ടു അതു പത്രാധിപരുടേതാണെന്നു് വിചാരിക്കുന്നതിനു വിരോധമില്ലയൊ എന്നറിഞ്ഞാൽ

കൊള്ളാം. ഇടവകപ്പത്രികയുടെ പത്രാധിപർ ഇങ്ങനെ ഒരു വങ്കത്തരം എഴുന്നെള്ളിക്കുന്ന ആളാണൊ എന്നുള്ള കാൎയ്യത്തിൽ സംശയമില്ലാതില്ല. അതു പത്രാധിപരുടേതല്ലെന്ന് അടുത്ത പത്രിക പറയാത്തപക്ഷം അങ്ങിനെ ആണെന്നുതന്നെ വിചാരിച്ച് മറുപടി എഴുതുന്നതാണ്.

---

മാൎത്തോമ്മാമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കോട്ടയം സിമ്മനാരിയിൽ എഴുന്നെള്ളി താമസിച്ചുവരുന്നു. ഉടനെ തിരുവല്ലായ്ക്കു നീങ്ങുന്നതാണെന്നു അറിയുന്നു.

---

പെൺപള്ളിക്കൂടം. മിസ്സിസ്സ് നിക്കോത്സൻ മിസ്സുമെക്ക്ബിൻ എന്നീമദാമ്മമാരുടെ പരിശ്രമത്തിൽ നമ്മുടെ സമുദായം വകയ്ക്കു തിരുവല്ലായിൽ ഒരു പെൺപള്ളിക്കൂടം മിക്കവാറും പണിതീൎന്നിരിക്കുന്നു. പതിനായിരം രൂപയോടടുത്തു ചിലവുണ്ട്. താമസിയാതെ അതിന്റെ ഗൃഹപ്രവേശം നടത്തുന്നതായിരിക്കും. നിക്കോൾസൻമദാമ്മയും മെക്ക്ബിൻമദാമ്മയും ശീമയിൽനിന്നു മടങ്ങി കുന്ദങ്കുളങ്ങരെ എത്തിയിരിക്കുന്നു. മാൎത്തോമ്മാസമുദായത്തിന്റെ അതാതുകാലത്തെ മെത്രാപ്പോലീത്തായും, അടുത്ത വൈദികസ്ഥാനിയും സുവിശേഷപ്രസംഗസംഘത്തിന്റെ അതാതുകാലത്തെ പ്രസിഡണ്ടും പള്ളിക്കൂടത്തിന്റെ ട്രസ്റ്റികളായിട്ടു ഇരിക്കണമെന്നാണ് മദാമ്മമാരുടെ ആഗ്രഹം. ഈ ട്രസ്റ്റികളുടെ പേരിൽ പള്ളിക്കൂടം ഉറപ്പിച്ച് എഴുത്തുകുത്തു നടത്തുന്നതിനും മേൽനടത്തിപ്പിനു വേണ്ട കാൎയ്യങ്ങൾ ക്രമപ്പെടുത്തുന്നതിനുമായി മദാമ്മമാർ ഉടനെ തിരുവല്ലായ്ക്കു പുറപ്പെടുന്നതാണെന്നറിയുന്നു. ഈ മദാമ്മമാർ തിരുവല്ലായിൽ താമസിച്ച് പള്ളിക്കൂടം നടത്താമെന്നും സമ്മതിച്ചിട്ടുണ്ട്. ഇവൎക്കു മാൎത്തോമ്മാസുറിയാനിസമുദായത്തോടുള്ളതിൽ ശതാംശം പ്രതിപത്തി ഈ സമുദായാംഗങ്ങൾക്കു ഇതിനോടുണ്ടായിരുന്നെങ്കിൽ ഇതു എത്രമാത്രം ഔൽകൃഷ്ട്യത്തെ പ്രാപിച്ചേനേ! ഈ പള്ളിക്കൂടത്തിന്റെ സ്ഥാപനത്തിനു പ്രധാന കാരണഭൂതയായ മിസ്സിസ നിക്കോൾസൻമദാമ്മ തന്റെ വാൎദ്ധക്യകാലത്തു നമ്മുടെ സമുദായത്തിന് വേണ്ടി വളരെ പ്രയാസപ്പെടുകയും വളരെ പണം ചിലവിടുകയും ചെയ്തിട്ടുണ്ട്. പെൺപള്ളിക്കൂടം പണിവകയ്ക്കുള്ള ചിലവു മുഴുവനും താൻ തന്നെ ചെയ്വാൻ അനുവദിക്കണമെന്നു മെക്കബിൻമദാമ്മ നിക്കോൾസൻമദാമ്മയോടു അപേക്ഷിച്ച് അനുവാദം വാങ്ങിയാണ് പതിനായിരം രൂപായോളവും ചിലവു ചെയ്തത് എന്നു കേൾക്കുമ്പോൾ പലൎക്കും ആശ്ചൎയ്യം തോന്നും. ഇങ്ങിനെ ഒരു പള്ളിക്കൂടം സ്ഥാപിക്കാൻ ആലോചിച്ചിരിക്കുന്നു എന്ന് മെക്ക്ബിൻമദാമ്മ ശീമയിൽവച്ചു തന്റെ സഹോദരനോടു പറഞ്ഞപ്പോൾ ചിലവിന്റെ ഒരു പങ്കു തന്നോടു കൂടെ വാങ്ങിക്കണമെന്നു അദ്ദേഹത്തിന് നിൎബന്ധമായി. നിവൃത്തിയില്ല കെട്ടിടത്തിന്റെ ചിലവു മുഴുവൻ ഞാൻ ചെയ്വാൻ ദൈവമുമ്പാകെ നിശ്ചയിച്ചുപോയി എന്നു മദാമ്മ മറുപടി പറഞ്ഞു. എന്നാൽ അതിലേക്കു വേണ്ട ഉപകരണങ്ങൾ തന്നോടു വാങ്ങിക്കണമെന്ന് സഹോദരൻ അപേക്ഷിച്ചു അതു മദാമ്മ സമ്മതിച്ചു. പിന്നെ മദാമ്മയുടെ സഹോദരിയുടെ ഭൎത്താവിനോടുള്ള സംഭാഷണത്തിൽ മദാമ്മ ഈ സ്കൂൾകാൎയ്യം പറഞ്ഞു. ഈ വകയ്ക്കു ഒരു ചിലവു ചെയ്യണമെന്ന് അദ്ദേഹത്തിനും നിൎബന്ധമായി. സ്കൂൾനടത്തിപ്പിലേക്കായി മൂന്നുകൊല്ലത്തേക്ക് ഒരു സംഖ്യ വീതം അദ്ദേഹത്തോടു വാങ്ങിക്കണമെന്നുള്ള അപേക്ഷയെ മദാമ്മ സ്വീകരിച്ചു. ഈ സംഗതിയിൽ പ്രദൎശിപ്പിക്കപ്പെട്ടിട്ടുള്ള ഏവംവിധമായ ഉത്സാഹം ദൈവവിചാരണയുടെ ഫലമാണെന്നുള്ളതിനു സന്ദേഹമില്ല. കൎത്താവായ യേശുക്രിസ്തുവിനോടുള്ള സ്നേഹം നിമിത്തം സ്വന്ത സുഖവും പണവും നഷ്ടപ്പെടുത്തി അവന്റെ മഹത്വത്തെ ഉദ്ദേശിച്ചു നമ്മുടെ സമുദായത്തിൽ സുവിശേഷവേല ചെയ്യുന്ന ഈ മാന്യസ്ത്രീകളെ നാം അത്യന്തം അഭിനന്ദിക്കേണ്ടതും അവരുടെ വേല ദൈവതിരുനാമമഹത്വത്തിനായി ഫലിക്കത്തക്കവണ്ണം നാം സൎവ്വദാ പ്രാൎത്ഥിക്കയും പ്രവൎത്തിക്കയും ചെയ്യേണ്ടതുമാണ്.

പുതിയ വിദ്യാഭ്യാസ നിബന്ധനപ്രകാരം ഒരു സ്ക്കൂൾ പുതുതായി ആരംഭിക്കുന്നതിനു ഗവമ്മെണ്ടനുമതി വേണ്ടിയിരിക്കുന്നതും, ഈ അനുമതിക്കുള്ള അപേക്ഷ സ്ക്കൂൾ ആരംഭിക്കുന്നതിനു മൂന്നു് മാസം മുൻകൂട്ടി കൊടുത്തിരിക്കേണ്ടതും ആകയാൽ ഈ ബാലികാപാഠകശാലയോടു ചേർത്തു നടത്തുന്നതിനുദ്ദേശിച്ചിരിക്കുന്ന ബാലികാമഠം മാത്രം അടുത്ത മകരമാസത്തിൽ ആരംഭിച്ചു നടത്തുകയും ഉടൻ തന്നെ അപേക്ഷ കൊടുത്തു് അനുവാദം വരുത്തിക്കൊണ്ടു് മാത്രം നിബന്ധന അനുസരിച്ചുള്ള ക്ലാസുകൾ ഏർപ്പെടുത്തി സ്ക്കൂൾ നടത്തുകയും ചെയ്യണമെന്നാണ് ഭാരവാഹികളുടെ ആലോചന എന്നറിയുന്നു.

ഈ ബാലികാപാഠകശാല ൧൧൦൫ ആരംഭത്തോടുകൂടെ തുറക്കണം എന്നു് ഉദ്ദേശിച്ചു് ഇതുവരെ പണം വ്യയം ചെയ്തു ശീഘ്രത്തിൽ കെട്ടിടംപണി തീർക്കയും ചെയ്തിരിക്കുന്നതുകൊണ്ടു് അടുത്ത കാലത്തു പുറപ്പെട്ടിരിക്കുന്ന നിബന്ധനയിലെ മൂന്നു മാസക്കാലബാധകം ഇതിനു നേരിടാൻ ഇടയില്ലാത്തതും, അപേക്ഷിച്ചാൽ ഉടൻ അനുമതി സിദ്ധിക്കുന്നതും ആയിരിക്കും എന്നു മാത്രമല്ല ഒരുവേള മൂന്നു മാസം കഴിഞ്ഞു് മാത്രം അനുവാദം സിദ്ധിക്ക എന്നു വന്നാലും മേലാൽ സ്ക്കൂളുകളുടെ ആണ്ടുകണക്കു് മെയിമാസം മുതൽ ഏപ്രിൽവരെ എന്നു വച്ചിരിക്കുന്ന സ്ഥിതിക്കു് പിന്നെയും ഒരു കൊല്ലത്തെ പഠിത്തത്തിൻെറ പൂർത്തീകരണത്തിനു ധാരാളം അവസരം ഉള്ളതുകൊണ്ടു് മകരമാസത്തിൽ തന്നെ പെൺകുട്ടികളെ അയച്ചു് മഠത്തിൽ താമസിപ്പിച്ചു ഉത്തമസംപ്രദായത്തിലുള്ള പരിശീലനത്തിനും പ്രയോജനകരങ്ങളായ ഓരോ അഭ്യാസങ്ങൾക്കും ഇടകൊടുക്കയും ഗവമ്മെണ്ടനുമതി വരുമ്പോൾ മുറയ്ക്കുള്ള പാഠങ്ങൾ പഠിക്കുന്നതിനായി കാത്തിരിക്കയും ചെയ്യുന്നതിനു ഭയപ്പെടാൻ ഇടയില്ലാത്തതുമാണ്.

ഏതായാലും ഒരു പള്ളിക്കൂടത്തിൽ പഠിക്കുന്ന കുട്ടികൾക്കു അവിടെ നിന്നു വിടുതൽ സർട്ടിപ്പിക്കേററു കിട്ടി വേറൊരു സ്ക്കൂളിൽ ചേരണമെങ്കിൽ ആണ്ടാരംഭത്തിങ്കൽ സ്ക്കൂൾ തുറക്കുന്ന ഒന്നാംതീയതിക്കോ അതിനു മുമ്പോ രക്ഷാകർത്താക്കൾ അപേക്ഷ കൊടുത്താൽ മാത്രമേ സാധിക്കയുള്ളെന്നു് എല്ലാവരും അറിഞ്ഞിരിക്കേണ്ടതുമാണ്.

---

ഒരു മറിപ്പു് എന്ന തലവാചകത്തോടുകൂടെ ഒരു കുറിപ്പു കഴിഞ്ഞ ലക്കത്തിൽ ഞങ്ങൾ എഴുതിയിരുന്നുവല്ലൊ. അതിനെ സംബന്ധിച്ചു് കിട്ടിയ ഒരു ലേഖനത്തിൻെറ പ്രധാന അംശങ്ങൾ താഴെ ചേർക്കുന്നു.

“സർ, വൃശ്ചികത്തിലെ താരകയിൽ ഒരു മറിപ്പു് എന്ന തലവാചകത്തിൽ ചിലതെല്ലാം കാണുന്നു.........................................

......ഇവിടെ അങ്ങിനെ ഒരു സംഘം ഉണ്ടാക്കിയതായിട്ടൊ ഉള്ളതായിട്ടൊ അറിവില്ലെന്നു് തിരുവനന്തപുരത്തുള്ള സുറിയാനിക്കാർ എല്ലാവരും ഒരുപോലെ സാക്ഷിപ്പെടുത്തും എന്നു് ഇനിക്കു നിശ്ചയമുണ്ടു്. നിങ്ങൾക്കു ലേഖനം അയച്ചതിൻെറയും പരസ്യം ചെയ്തതിൻെറയും കാരണം വലിയ അഗാധ ആലോചന കൂടാതെ കാണാവുന്നതാണ്. മുമ്പു നവീകരണക്കാർ മെത്രാൻകക്ഷികൾ എന്നിങ്ങിനെ പേർ പറഞ്ഞുവന്നവർ ഇപ്പോൾ മാർത്തോമ്മാസുറിയാനിക്കാർ എന്ന പേരു മാററിവരുന്നു. സുറിയാനിക്കാർ എന്നുള്ള പേരിന്നു് ഇപ്പോൾ പലർ കടിച്ചുപിണങ്ങുന്നുണ്ടു്. ആ വാക്കിൻെറ ഏതർത്ഥത്തിലാണു് ഈ പേർ അവർ അർഹിക്കുന്നതെന്നു മററുള്ളവരെ പറഞ്ഞു മനസിലാക്കുവാൻ ഓരോരുത്തർ പെടുന്ന പാടു പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിനു കീഴുള്ളവർ, അവർ സുറിയാനി മേലദ്ധ്യക്ഷതയിൽ ഇരിക്കുന്നതുകൊണ്ടും സുറിയാനി പള്ളിക്രമം ഉപയോഗിക്കുന്നതുകൊണ്ടും ആ പേരിനു അവകാശികളാണെന്നു പറയുന്നു. പിന്നെയുള്ള അവകാശികളോടു ചോദിച്ചാൽ പണ്ടു വന്ന സുറിയാനിക്കാരു

ടെ സന്തതികളായതുകൊണ്ടാണ് പേർ അർഹിക്കുന്നതെന്നു പറയുന്നു. ഇതിൽ എത്രമാത്രം ഉറപ്പുണ്ടായിരിക്കാമെന്നു അവർക്ക് തന്നെ നിശ്ചയമില്ല. ;അങ്ങിനെയിരിക്കെ പണ്ടേ സെൻറ് തോമസ് ക്രിസ്ത്യാനികൾ എന്നു വിളിക്കപ്പെടുന്ന പുത്തൻകൂറുകാരായ ബാവാകക്ഷികൾ, അന്ത്യോഖ്യാ, മെസപ്പൊട്ടാമിയാ, മർട്ടീൻ മുതലായ ദേശങ്ങളിൽ നിന്ന് വിവാഹം ചെയ്തുതുടങ്ങിയാൽ സുറിയാനിക്കാർ എന്നുള്ള പേർ ഇപ്പോൾ കൊതിക്കുന്നവർക്ക് കിട്ടാതെ വന്നേക്കുമെന്നുള്ള ഭയമാണ് താരകയിലെ സൂചനയുടെ കാരണം. പിന്നെ ഇവിടുത്തെ ആളുകൾ വിചാരിച്ചാൽ മർട്ടീനിൽ തെണ്ടിനടക്കുന്നവരെ കിട്ടുമായിരിക്കും എന്നും മററും നിങ്ങൾ പറയുന്നതിൽ അതിശയിക്കുന്നില്ല. 'കൊല്ലക്കാരൻ' എന്നുള്ള പേരിന് അർഹതയുള്ള നിങ്ങൾ ശീമക്കാരുമായുള്ള ബന്ധുതയിൽ നിന്നുള്ള സന്തതികളെക്കുറിച്ച് എന്തു വിചാരിക്കുമെന്നറിയുന്നില്ല.......ഇപ്പോൾ കൊല്ലക്കാരെന്നു പറയുന്നവർ പണ്ടാരാണ്ടു കാണിച്ച മറിപ്പിൻെറ ഫലങ്ങളാണെന്ന് ഓർമ്മയിൽ ഇരിക്കേണ്ടതാണ്.......എന്നാൽ ഞാൻ അറിഞ്ഞിടത്തോളം ശീമയിൽ നിന്നു ബന്ധുത വേണമെന്ന് ആഗ്രഹിക്കുന്നവർ ഈ കൂട്ടരല്ല. (തെണ്ടികളല്ല) അതിനായിട്ടു ഒരു ബാൻഡുമില്ല. സുറിയാനിക്കാരിൽ എല്ലാംകൊണ്ടും അഗ്രഗണ്യന്മാരെന്ന് വിചാരിക്കപ്പെട്ടിരിക്കുന്ന ചിലരാണ് ഇതിനായിട്ടു ഉത്സാഹിക്കുന്നതു്. അവർ വിചാരിച്ചാൽ കുറഞ്ഞപക്ഷം അവരെപ്പോലെയുള്ള ശീമക്കാരുടെ കുടുംബങ്ങളിൽ നിന്ന് സ്ത്രീകളെ വരുത്താൻ പ്രയാസമില്ലെന്നാണു ശീമക്കാരുടേയും ഇവരുടേയും അഭിപ്രായം.

എന്നു കെ. കോശി മുതലാളി
മാനേജർ സുബോധിനിപ്രസ്സ
തിരുവനന്തപുരം.

ഒന്നാമതു ഫോറിൻവിമൻസ് ബാൻഡ് എന്ന് ഒരു ബാൻഡ് ഇല്ലെന്നും പരദേശസ്ത്രീകളെ വരുത്തികെട്ടുന്നതിന് ഉത്സാഹിക്കുന്നവരായി ചിലർ അവിടെ ഉണ്ടെന്നും പറയുന്നു. തിരുവനന്തപുരത്തു പോയിരുന്ന മാന്യനായ ഒരു യാക്കോബ്യൻെറ പക്കൽ നിന്നു കിട്ടിയ അറിവാണ് ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയതു്. അദ്ദേഹത്തിൻെറ പേരും ആവശ്യപ്പെട്ടാൽ വെളിപ്പെടുത്തുന്നതാണ്. എന്നാൽ പരദേശത്തുനിന്ന് സ്ത്രീകളെ വരുത്താൻ ശ്രമിക്കുന്ന കൂട്ടർ പ്രസ്തുതനാമം തന്നത്താൻ സ്വീകരിച്ചതോ അവർക്ക് മററുള്ളവർ കൊടുത്തതോ എങ്ങിനെ ആയിരുന്നാലും കാര്യത്തിൽ വലിയ ഭേദമൊന്നുമില്ല.

സുറിയാനിക്കാർ എന്നുള്ള പേരിന് പലർ കടിച്ചുപിണങ്ങുന്നുണ്ടെന്നും ആ വാക്കിൻെറ ഏതർത്ഥത്തിലാണ് ഈ പേർ അവർ അർഹിക്കുന്നതെന്ന് മററുള്ളവരെ പറഞ്ഞു മനസ്സിലാക്കാൻ ഓരോരുത്തർ വളരെ പണിപ്പെടുന്നുണ്ടെന്നും സുറിയാനി പള്ളിക്രമം ഉപയോഗിക്കുന്നവരും സുറിയാനി പാത്രിയർക്കീസിൻെറ കീഴുള്ളവരുമാകകൊണ്ടു് ഇവിടുത്തെ യാക്കോബ്യർ ഈ പേരിന് അവകാശികളാണെന്നും ഇനിയും അവർ മർട്ടീൻ മുതലായ ദേശങ്ങളിൽ നിന്നു വിവാഹം ചെയ്തുതുടങ്ങിയാൽ സുറിയാനിക്കാർ എന്ന പേരു് ഇപ്പോൾ കൊതിച്ചിരിക്കുന്നവർക്ക് കിട്ടാതെ വന്നേക്കുമെന്നുള്ള ഭയംകൊണ്ടാണ് ഈ കുറിപ്പ് ഞങ്ങൾ എഴുതിയതെന്നും ലേഖകൻ പറയുന്നു. സുറിയാനിക്കാർ എന്നു വച്ചാൽ അന്ത്യോഖ്യാ പാത്രിയർക്കീസിൻെറ കീഴുള്ളവരും സുറിയാനിപള്ളിക്രമം ഉപയോഗിക്കുന്നവരും എന്നാണ് അർത്ഥമെന്ന് ഈ ലേഖകനെ പോലെ ഒരാൾ ഒരിക്കൽ പറകയുണ്ടായി. യാക്കോബ്യരായ പുലക്രിസ്ത്യാനികൾ സുറിയാനിക്കാരാണൊ എന്ന് കേട്ടയാൾ ചോദിച്ചു. ഇതിങ്കൽ ടിയാൻ ഒന്നു വിഷമിച്ചെങ്കിലും അവരും സുറിയാനിക്കാർ തന്നെ എന്ന മറുപടി പറയാതിരുന്നില്ല. സുറിയാനിക്കാർ എന്നുള്ളതിന് മേല്പറഞ്ഞ വിവരണം ശരിയാണെങ്കിൽ യാക്കോബായ സഭയോടു ചേർന്നു നിൽക്കുന്ന പുലക്രിസ്ത്യാനികളും സുറിയാനിക്കാർ തന്നെ എന്നു സമ്മതിക്കാതിരിക്കാൻ തരമില്ല. എന്നാൽ അവർ സുറിയാനിക്കാരാണെന്ന് സമ്മതിക്കാൻ ഏറെ ആളുകൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. പരേതനായ മാർ

ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ഒരിക്കൽ പറഞ്ഞ ഒരു സംഗതി ഞങ്ങൾ ഓൎക്കുന്നുണ്ട്. ഈ ഇംഗ്ലീഷ്കാരും നവീകരണക്കാരും സുറിയാനിക്കാരാണെന്നു പറയുന്നതു എന്തിന്? സുറിയാനിക്കാരനെന്നു പറഞ്ഞാൽ ചെല്ലുന്നിടത്തു ബഹുമാനമുണ്ട്. അതിനാ ഇവരിങ്ങനെ പറയുന്നതു എന്നിപ്രകാരം അദ്ദേഹം പറകയുണ്ടായി. മൎട്ടിൻപാത്രിയക്കീസിന്റെ മേലധികാരമൊ സുറിയാനിപള്ളിക്രമമൊ ഒരുത്തനു യാതൊരു ബഹുമതിയും ഉണ്ടാക്കുന്നതല്ലെന്നു എവൎക്കും അറിയാം. "യേൻ പാത്രിക്കിളു തമ്പുരാന്റെ കീളാ. തുറിയാനിലാ കുറുബാന ചെല്ലി എങ്ങൾക്കു പണികോല്യ തമ്പുരാൻ തരിണതു". എന്നു ഒരു പുലക്രിസ്ത്യാനി പറഞ്ഞാൽ അവനു അംഗ്ലിയാസഭയിലൊ മറെറാ ചേൎന്ന ഒരു പുലക്രിസ്ത്യാനിയെക്കാൾ കൂടുതൽ ബഹുമാനം ഉണ്ടാകുമൊ? ഇല്ലെന്നു നിശ്ചയമാണ്. മലങ്കരസുറിയാനിക്കാരെന്നു വച്ചാൽ ഇവിടെ പ്രാചീനകാലം മുതലെ വളരെ ഉന്നതിയിൽ ഇരിക്കുന്ന ഒരു ജാതി എന്നാണ് കേൾവിക്കാർ മനസ്സിലാക്കുന്നതു. മനുഷ്യർ ഈ ധാരണയോടു കൂടിയിരിക്കുന്നതുകൊണ്ടാണ് സുറിയാനിക്കാർ എവിടെയും ആദരിക്കപ്പെടുന്നതു. ഇവിടെ സുറിയാനിക്കാർ എന്നുള്ളതു ഒരു ജാതിപ്പേരല്ലെങ്കിൽ ഈ പേരിനു യാതൊരു മഹിമയും ഇല്ല. ആകരങ്കിലും താഴെ വരുന്ന ചോദ്യങ്ങൾക്കു ഉത്തരം പറയട്ടെ.

൧. ഒരു സുറിയാനിക്കാരൻ എന്നു പറഞ്ഞാൽ അന്യന്മാരുടെ ഇടയിൽ അയാൾക്കു എന്തെങ്കിലും ബഹുമാനം ഉണ്ടാകുമോ? ൨. ഉണ്ടാകുമെങ്കിൽ എന്തുകൊണ്ട്? ൩. സുറിയാനിയിൽ ദൈവാരാധന നടത്തുന്ന പട്ടക്കാരനോടു കുറുബാന കൊള്ളുക എന്നതു ഒരു ബഹുമാനമായി അന്യന്മാർ വിചാരിക്കുമോ? ൪. മൎട്ടീൻ പാത്രിയക്കീസിന്റെ അധികാരത്തിൻ കീഴിലായിരിക്ക എന്നതു ഒരു ബഹുമാനമായി അന്യന്മാർ വിചാരിക്കുമൊ? ൫. അതൊരു ബഹുമാനമാണെങ്കിൽ ആ പാത്രിയക്കീസിനെക്കാൾ ശതമടങ്ങൊ സഹസ്രമടങ്ങൊ അവസ്ഥയിലിരിക്കുന്ന മാർ പാപ്പായുടെയൊ കാന്റർബുരി ആൎച്ചുബിഷോപ്പിന്റെയൊ കീഴിലായിരിക്കുന്നതു അതിലും വലിയ ബഹുമാനമല്ലെ? ഒരു പ്രകാരത്തിൽ ചക്രവൎത്തിമാരെക്കാൾ അവസ്ഥയിലിരിക്കുന്ന മാർ പാപ്പായുടെ കീഴായതുകൊണ്ട് മാൎക്കാന്മാൎക്കു യാതൊരു ബഹുമാനവും ആരും കൊടുക്കുന്നില്ല. അതിനാൽ സുറിയാനിക്കാർ എന്നുള്ള പേരിനു അവസ്ഥ വന്നതു അതു അവസ്ഥയുള്ള ഒരു ജാതിയുടെ പേരായതുകൊണ്ടാണെന്നു തെളിയുന്നു. ഈ ജാതിക്കു ഈ പേരുണ്ടായതു ഇവർ സുറിയാനിയിൽ ദൈവാരാധന നടത്തിവന്നതുകൊണ്ടായിരിക്കണം. ഇപ്പോൾ റോമാസുറിയാനിക്കാരും കൽദയക്കാരും മാത്രമെ സുറിയാനിയിൽ തന്നെ ദൈവാരാധന നടത്തുന്നവരായിട്ടു ഈ രാജ്യത്തുള്ളു. യാക്കോബ്യർ ഇപ്പോൾ മുക്കാൽപങ്കു ശുശ്രൂഷയും മലയാളത്തിലാണ് കഴിക്കുന്നതു. മാൎത്തോമ്മാസുറിയാനിക്കാർ പട്ടക്കാരന്റെ സ്വന്ത പ്രാൎത്ഥന ഒഴിച്ചു സകലവും മലയാളത്തിൽ തന്നെ ചൊല്ലിവരുന്നു. അംഗ്ലിയാസുറിയാനിക്കാൎക്കു സുറിയാനിഭാഷയുടെ ഉപയോഗം അശേഷം ഇല്ല. സുറിയാനിയിൽ ശുശ്രൂഷ നടത്തുന്നതിനെ ആശ്രയിച്ചാണ് സുറിയാനിക്കാർ എന്നുള്ള പേരിനു അൎഹതയുണ്ടാകുന്നതെങ്കിൽ റോമാസുറിയാനിക്കാരും കൽദയക്കാരും പൂൎണ്ണസുറിയാനിക്കാർ, യാക്കോബ്യർ കാൽസുറിയാനിക്കാർ, മാൎത്തോമ്മാക്കാർ മുന്തിരിസുറിയാനിക്കാർ, എന്നിങ്ങനെ വിളിക്കപ്പെടണം. ഒരു പുരയിടത്തിൽ ഒരു കാലത്തു പന അധികമുണ്ടായിരുന്നതുകൊണ്ട് അതിനു പനയ്ക്കൽ എന്നു പേരുണ്ടായി. ആ പുരയിടത്തിൽ പാൎത്തിരുന്നവർ വലിയ ധനവാന്മാരായി തീൎന്നതുകൊണ്ടു അവൎക്കു എല്ലായിടത്തും ബഹുമാനം ലഭിച്ചു. പനയ്ക്കൽ എന്നു കേൾക്കുമ്പോൾ എല്ലാവരും ബഹുമാനിക്കും. ഈ ബഹുമാനം പനവൃക്ഷത്തിന്റേതാണെന്നു ആരെങ്കിലും വിചാരിക്കുമൊ? ആ പുരയിടത്തിൽ പനയില്ലെന്നായാൽ ആ വീട്ടിലുള്ളവർ പനയ്ക്കലേതല്ലെന്നു വരുമൊ? അവരുടെ ബഹുമാനം പോകുമോ? വേറൊരാൾ തന്റെ വീട്ടിൽ നൂറുപന വച്ചു പിടിപ്പിച്ചാലും പനയ്ക്കലേതെന്നുള്ള അവസ്ഥ അവനുണ്ടാകുമോ? ഏതു കാരണവശാലെങ്കിലും ഒരു പേരു ഉത്ഭവിച്ചാൽ ആ കാരണം ഇല്ലാതെ പോയാലും ആ പേരു നില നിൽക്കുമെന്നുള്ളതു തൎക്കമില്ലാത്ത ഒരു സംഗതിയാണ്.

ബാവാകക്ഷികൾ മർട്ടിൻ മുതലായ സ്ഥലങ്ങളിൽ നിന്നു വിവാഹം ചെയ്തുതുടങ്ങിയാൽ ശേഷമുള്ളവർ സുറിയാനിക്കാരല്ലെന്നു് വരുമെന്നു് കൂടെ ലേഖകൻ പറയുന്നുണ്ടു്. അതാണു് എല്ലാററിലും നേരമ്പോക്കു്. പുലയരെ കൂടെ സുറിയാനിക്കാരാക്കുന്ന വിവരണം കൊട്ടത്തയാളത്രെ പരദേശത്തുകാരുമായി വിവാഹം നടത്തുന്നതുകൊണ്ടാണു് സുറിയാനിക്കാരാകുന്നതെന്നു് പറയുന്നതു്. അതുകൊണ്ടു് പരദേശത്തുകാരുമായുള്ള വിവാഹബന്ധത്തെ ആശ്രയിച്ചാണു് സുറിയാനിക്കാർ എന്നുള്ള പേരുണ്ടാകുന്നതു് എന്നു പറയേണ്ടിവരും. എന്നാൽ കുന്ദങ്കുളങ്ങരക്കാർ സുറിയാനിക്കാരല്ലെന്നു തന്നെ തീരുമാനിക്കണം. അവർ അടുത്ത കാലത്താണു് അവരുടെ അങ്ങാടി വിട്ടു വിവാഹം നടത്തി തുടങ്ങിയതു്.

ഇനിയും നിസ്സാരമായ ഒരു സംഗതികൂടെ ഉണ്ടു്. "കൊല്ലക്കാരൻ എന്നുള്ള പേരിനു അൎഹതയുള്ള നിങ്ങൾ ശീമക്കാരുമായുള്ള ബന്ധുതയിൽ നിന്നുള്ള സന്തതികളെക്കുറിച്ചു് എന്തു വിചാരിക്കുന്നു എന്നറിയുന്നില്ല. .....ഇപ്പോൾ കൊല്ലക്കാരെന്നു പറയുന്നവർ പണ്ടാരാണ്ടു കാണിച്ച മറിപ്പിന്റെ ഫലങ്ങളാണെന്നു് ഓൎമ്മയിൽ ഇരിക്കേണ്ടതാണു്" എന്നും മററും ലേഖകൻ എഴുതിയിരിക്കുന്നു. സഭാതാരക പത്രാധിപരായിരിക്കുന്ന ആൾ ചാത്തന്നൂർ കൊല്ലക്കാരൻ കുടുംബത്തിലെ ഒരംഗമാണു്. ഈ കുടുംബം പരദേശത്തു നിന്നു വന്നതാണെന്നു് ബലമായ പാരമ്പര്യവൎത്തമാനമുണ്ടു്. പരദേശസ്ത്രീകളെ വരുത്തി വിവാഹം ചെയ്യണമെന്നുള്ള ആലോചനയെ ഞങ്ങൾ ആക്ഷേപിച്ചതു് തന്നത്താൻ കുത്തുകയായിരുന്നു എന്നാണു് ലേഖകന്റെ വാദം. മാർ സാബോർ മാർ അപ്രോത്തു് എന്ന രണ്ടു മേല്പട്ടക്കാരോടു കൂടെ ബാർയേശു മുതലാളി എന്നൊരു പാരദേശികൻ കൊല്ലത്തു വന്നിറങ്ങിയെന്നും അവർ നെസ്തോറിയരായിരുന്നെന്നും വന്നതു് ബാർയേശു മുതലാളിയുടെ സ്വന്തകപ്പലിൽ ആയിരുന്നെന്നും യേശു എന്ന പേരു ഭ്രംശിച്ചു് കോശി എന്നായി എന്നും ഈയാളിന്റെ സന്തതികളാണു് ചാത്തന്നൂർ കൊല്ലക്കാരൻ കുടുംബം എന്നും സുറിയാനിക്കാരെപ്പററി കുര്യനച്ചൻ എഴുതിയ വിരുതു് പ്രകരണത്തിൽ ഐതിഹ്യങ്ങളെ ആധാരമാക്കി പ്രസ്താവിച്ചിരിക്കുന്നതു് ശരിയാണെങ്കിൽ അതു ആ കുടുംബത്തിനു് അഭിമാനഹേതുകമാണു്. ഒരു പരദേശിക്കു് ഈ നാട്ടുകാരനെക്കാൾ കൂടുതലായ ഒരു ബഹുമതിയും ഉണ്ടെന്നു് വിചാരിപ്പാൻ ന്യായം കാണുന്നില്ല. പരദേശത്തു നിന്നു വന്നിട്ടുള്ള ധനവാന്മാരായ ക്രിസ്ത്യാനികൾ ഇവിടെ ആ നിലയിലുള്ള ഏതദ്ദേശ്യരായ ക്രിസ്ത്യാനികളേക്കാൾ എള്ളോളം പോലും അവസ്ഥ കൂടിയവരല്ലെന്നും അവിടെ നിന്നു വരുന്ന ഭിക്ഷുക്കൾ ഇവിടത്തെ ഭിക്ഷുക്കളെക്കാൾ കൂടിയവരല്ലെന്നും ആരും സമ്മതിക്കേണ്ടതാണു്. കൊല്ലക്കാരൻ കുടുംബക്കാൎക്കു ബഹുമാനമുണ്ടെങ്കിൽ അതു അവർ പരദേശത്തു നിന്നു വന്നവരാണെന്നുള്ളതിലല്ല പിന്നയോ അവരുടെ വിട്ടുവകയായി ഇപ്പോൾ കൊല്ലത്തുള്ള പുരാതനപള്ളിയും മററു പല സംഗതികളും തെളിയിക്കുന്നപ്രകാരം അവർ അനേകവൎഷശതങ്ങളായി ഉൽകൃഷ്ടസ്ഥിതിയിൽ ഇരിക്കുന്നതുകൊണ്ടാണു്.

പാരദേശ്യരുമായി വിവാഹബന്ധം പാടില്ലാ എന്നു ഞങ്ങൾ പറഞ്ഞില്ല. പരദേശത്തുള്ള ശ്രേഷ്ഠകുടുംബങ്ങളിലെ സ്ത്രീകളെ ഇവിടത്തെ ഉൽകൃഷ്ട കുടുംബജന്മാർ വിവാഹം ചെയ്യുന്നെങ്കിൽ അതിനെ കുററം പറയാനില്ല. പരദേശത്തെ വെളുത്ത തൊലി മാത്രം കാൎയ്യമാക്കി ഭ്രമിക്കുന്നവർ മറിപ്പന്മാരാണെന്നേ താരക പറഞ്ഞുള്ളു. പരദേശത്തുള്ള ചില വലിയ ധനവാന്മാർ മലയാളത്തെ സ്ത്രീകളെ വിവാഹം ചെയ്വാൻ ആഗ്രഹിക്കുന്നു എന്നും അതുകൊണ്ടു് ഇവിടത്തെ വലിയ വീട്ടുകാരിൽ ചിലർ അവരുടെ പെണ്മക്കളെ പരദേശത്തേക്കു അയക്കണമെന്നും പറഞ്ഞാൽ അതിനു് ഇവിടെ ആരും ഉണ്ടാകുമെന്നു് തോന്നുന്നില്ല. എന്നാൽ ഭിക്ഷാടനം ചെയ്തു നടക്കുന്നവർ ഉണ്ടാകാതിരിക്കയില്ല. പരദേശത്തെ കാൎയ്യവും ഇങ്ങിനെ ഇരിക്കുമെന്നാണു് തോന്നുന്നതു്. ഇങ്ങിനെയല്ല പരദേശത്തുള്ള ഉൽകൃഷ്ട കുടുംബങ്ങളിലെ സ്ത്രീകളെത്തന്നെ വരുത്താമെന്നു ലേഖകൻ പറയുന്നു. വരുത്തട്ടെ. ഇവിടെ യാതൊരു വിരോധവുമില്ല.

ഒരു യോഗം. വെങ്കടത്തച്ചൻ അവർകളുടേയും വെസ്റ്റേൺസ്റ്റാർ പ്രൊപ്രൈററർ സി. ജെ. കുര്യൻ അവർകളുടേയും ക്ഷണം അനുസരിച്ച് കോട്ടയം യാക്കോബായ മെത്രാസന ഇടവകയിൽപ്പെട്ട പള്ളിക്കാരുടെ ഒരു യോഗം ഈയിട കൂട്ടുകയുണ്ടായി. ഈ മെത്രാസന ഇടവകയിൽപ്പെട്ട മിക്കവാറും എല്ലാ പള്ളിക്കാരും ഹാജരുണ്ടായിരുന്നു. അവർ എല്ലാവരും ഒപ്പുവച്ച് ഒരു ഹർജി ബാവായുടെ മുമ്പാകെ സമർപ്പിച്ചു. ഏഴ മെത്രാന്മാർ വേണമെന്ന് ബാവായിക്കു തോന്നുന്നപക്ഷം അങ്ങിനെ ചെയ്യുന്നതിനു വിരോധമില്ലെന്നും മുളന്തുരുത്തി സുനഹദോസിൻെറ കാലത്തു പാത്രിയർക്കീസ് ബാവായ്ക്കുണ്ടായിരുന്ന അധികാരങ്ങളൊന്നും കുറച്ചുകൂടാ എന്നും മററുമായിരുന്നു ഹർജ്ജിയുടെ ചുരുക്കം. എന്നാൽ മുളന്തുരുത്തി സുനഹദോസിൻെറ കാലത്തുണ്ടായിരുന്ന അധികാരമെന്തെന്ന് അറിയാൻ വായനക്കാർക്ക് ആഗ്രഹം കണ്ടേക്കാം. മുളന്തുരുത്തി സുനഹദോസിൻെറ തീരുമാനങ്ങളിൽ ഒന്നു താഴെ ചേർക്കുന്നു. "അന്ത്യോഖ്യായുടെ മേലധികാരം ഇരിക്കുന്ന കാലത്തോളം മലങ്കര സുറിയാനിസഭയ്ക്കു സമാധാനമുണ്ടാകയില്ലെന്ന് ബ്രിട്ടീഷ് റസിഡണ്ട് മിസ്റ്റർ ബല്ലാർഡ് മൂലമുണ്ടായ വിരുതുപ്രകരണത്തിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു പരദേശത്തുള്ള ഇടവകകളും മലങ്കര ഇടവകയും എല്ലാസംഗതികളിലും എല്ലായ്പോഴും യോജിച്ചിരിക്കേണ്ടതു ആവശ്യമാണ്. അങ്ങിനെ ആ മേലധികാരം നിലനില്ക്കണം. അന്ത്യോഖ്യാ സിംഹാസനത്തോടു രണ്ടുകൂട്ടർക്കും ഉള്ള അവകാശവും സംബന്ധവും ഒന്നായിരിക്കണം." സിമ്മനാരിക്കേയിസിൽ വാദിഭാഗത്തു നിന്ന് ഹാജരാക്കിയ പ്രധാന രേഖകളിൽ ഒന്നാണ് മുളന്തുരുത്തി സുനഹദോസിൻെറ തീരുമാനങ്ങൾ. അതിൽ നിന്നാണ് മേല്പറഞ്ഞ ഭാഗങ്ങൾ എടുക്കപ്പെട്ടത്. (വാല്യം ൩. പുറം ൮൯) പാത്രിയർക്കാസിംഹാസനത്തോടു പരദേശത്തെ ഇടവകകൾക്കുള്ള അതേസംബന്ധം തന്നെ മലങ്കര ഇടവകയ്ക്കും ഉണ്ടായിരിക്കേണ്ടതാണെന്ന് മുളന്തുരുത്തി സുനഹദോസ് തീരുമാനിച്ചിട്ടുണ്ട്. ഇതെല്ലാം യാക്കോബായ മെത്രാർക്കക്ഷിക്ക് വിഷമസ്ഥാനങ്ങളാണ്. എങ്കിലും അവരുടെ ഉദ്യമം മലങ്കര സുറിയാനിക്കാരുടെ ക്ഷേമത്തെ കരുതുന്നതാകയാൽ പ്രയാസങ്ങളിൽകൂടെ അതു ഫലപ്രദമാകുമെന്ന് ആശിക്കാവുന്നതാണ്.

---

## ഒരു ലഘുലേഖ.

പ്രൊ:

യാക്കോബായ പള്ളികൾക്കും പ്രധാനന്മാർക്കും അഞ്ചൽമാർഗ്ഗം വടക്കുനിന്നു അയച്ചുകൊടുക്കപ്പെട്ടതായ ഒരു ലഘുപത്രിക താഴെചേർത്തിരിക്കുന്നു. ഈ വട്ടത്തിൽ അതിയായി ദുഃഖിക്കുന്നവനും മലയാളഭാഷ വളരെ ഭംഗിയായി എഴുതാൻ കഴിയുന്നവനുമായ ഒരു യാക്കോബ്യനാണ് ഈ ലഘുലേഖയുടെ കർത്താവെന്നു ആർക്കും നിഷ്പ്രയാസേന മനസ്സിലാക്കാവുന്നതാണ്. ഗ്രന്ഥകർത്താവിനെതന്നേയും ഭാഷാരീതികൊണ്ടു പലരും മനസിലാക്കിയിരിക്കും.

എന്ന് മ. സ. താ. പത്രാധിപർ.

## ജാത്യാഭിമാനിയുടെ ഒന്നാംലേഖനം.

## മലങ്കരസുറിയാനിമഹാജനങ്ങളുടെ പര്യാലോചനയ്ക്കു

"The loyal duty of a subject is to rebel against a sovereign when he violates his duty to his subjects. We established that principle when we cut off Charles 1's head—" W. T. Stead in the Review of Reviews for April 1904.

"ഒരു രാജാവു തൻെറ പ്രജകളോടു തനിക്കുള്ള കൃത്യത്തെ ലംഘിക്കുമ്പോൾ അദ്ദേഹത്തോടു എതൃക്കുകയെന്നതാണ് സ്വാമിഭക്തിയുള്ള ഒരു പ്രജയുടെ കൃത്യം" എന്ന് ഇംഗ്ലണ്ടിലെ എത്രയും പ്രസിദ്ധനായ ഒരു പത്രാധിപരായ മിസ്റ്റർ സ്റ്റേഡ് ൧൯൨൭ ഏപ്രിൽമാസത്തെ റിവ്യൂ ആഫ് റിവ്യൂസ് എന്ന മാസികയിൽ എഴുതിയിരിക്കുന്നു.

മലങ്കരസുറിയാനിസഭയുടെ ആത്മിയാദ്ധ്യക്ഷനും അന്ത്യോഖ്യാസിംഹാസനത്തിൽ വാഴുന്ന ആളും ആയ മോറാൻ മാർ ഇഗ്നാത്യോസ് പാത്രിയർക്കീസുബാവാ അവർകൾ ഈയിടെ മലങ്കരെ വന്നപ്പോൾ സുറിയാനിക്കാർ എത്രയും ആഘോഷത്തോടും ആദരവോടും അദ്ദേഹത്തെ എതിരേററവിവരം പ്രസിദ്ധമാണല്ലൊ. ലോകമര്യാദപ്രകാരമുള്ള ഈ ആചാരങ്ങളും ബഹുവും കഴിഞ്ഞു ബാവാ പള്ളിപ്രതിപുരുഷന്മാരുടെ ഒരു സുന്നഹദോസ് വിളിച്ചുകൂട്ടുകയും അവിടെവെച്ചുണ്ടായ ചില സംഭവങ്ങൾ നിമിത്തം ബാവായുടെ സ്വഭാവത്തിൻെറ ഗതിയും പരമോദ്ദേശ്യവും ഇന്നതെന്ന് ഏറെക്കുറെ എല്ലാവൎക്കും ബോദ്ധ്യമാകയും ചെയ്ത ഈ അവസരത്തിൽ ജനങ്ങളുടെ ഐകകണ്ഠ്യനയുള്ള ഹിതത്തെ തടയുവാൻ ബാവായെ പ്രേരിപ്പിച്ച ചില സംഗതികളെ പ്രതിപാദിക്കണമെന്നുള്ളതാണ് ഈ ലഘുലേഖയുടെ പ്രധാനോദ്ദേശ്യം. ഇതിൽ പ്രസ്താവിക്കുന്ന സംഗതികളെക്കുറിച്ചു വായനക്കാർ മുൻവിധികൂടാതെയും ക്ഷമയോടും പൎയ്യാലോചിക്കണമെന്നു ആദ്യമായി അപേക്ഷിക്കുന്നു.

പ്രകൃതവിഷയത്തിൽ പ്രവേശിക്കുന്നതിനു മുമ്പായി അല്പമായ ഒരു പ്രസ്താവന ആവശ്യമാണ്. മലങ്കരസുറിയാനിസഭയെ യേശുമിശിഹായുടെ ശിഷ്യന്മാരിൽ ഒരാളായ മാർതോമ്മാശ്ലീഹാ ഒന്നാമത്തെ നൂററാണ്ടിൽ സ്ഥാപിച്ചതാണെന്നു നാം എല്ലാവരും പൂൎണ്ണമായി വിശ്വസിക്കുന്നു. എന്നാൽ നമ്മുടെ വിശ്വാസം അബദ്ധമാണെന്നും ഇതിനെ അവിതൎക്കിതമായ വിധം സ്ഥാപിക്കത്തക്ക രേഖകളില്ലെന്നും മററും ചില യൂറോപ്യചരിത്രകാരന്മാർ വാദിക്കുന്നുണ്ട്. ഈ വാദത്തെ നമ്മിൽത്തന്നെ ആരെങ്കിലുമൊ അന്യന്മാരൊ പൂൎണ്ണമായി ഖണ്ഡിച്ചിട്ടുണ്ടെന്നു സമ്മതിക്കാനും തരമില്ല. പക്ഷേ ഒരു കുട്ടി ചെറുപ്പം മുതൽക്കേ തൻെറ മാതാപിതാക്കന്മാർ ഇന്നവരെന്നു സാഹചര്യംകൊണ്ടും മററും വിശ്വസിച്ചു തൻെറടം വരുന്നകാലത്ത് ആ വിശ്വാസത്തെ സ്ഥാപിക്കാൻ രേഖയൊ മററു തെളിവോ ആവശ്യപ്പെടാത്തതുപോലെ നമ്മുടെ സഭ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമാണെന്നു പൂൎണ്ണമായി വിശ്വസിക്കുന്നതിൽ വലിയ യുക്തിഭംഗമില്ല.

മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച സഭയുടെമേൽ എന്തെങ്കിലും ഒരു അധികാരം വേറൊരു ശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട അന്ത്യോഖ്യാസിംഹാസനത്തിന് ആദ്യംമുതൽക്കേ ഉണ്ടായിരുന്നു എന്നു വിശ്വസിക്കാൻ തരമില്ല. അങ്ങനെ എന്തെങ്കിലും ഒരു അധികാരം ഉണ്ടായിരുന്നതായി യാതൊരു ചരിത്രരേഖയും കാണുന്നില്ല. ശ്ലീഹന്മാരുടെ നടപടികളേയും ആദ്യത്തെ മൂന്നു പൊതുസുന്നഹദോസുകളുടെ സ്വഭാവത്തേയും പരിശോധിക്കുന്നതായാൽ മേൽ പ്രസ്താവിച്ച അധികാരത്തിനു നേരെ വിപരീതമായ ഒരു അനുമാനമാണ് ലഭിക്കുന്നത്. എന്നാൽ മലങ്കരസഭയും അന്യക്രിസ്തീയ സഭകളും തമ്മിൽ ഉണ്ടായിരുന്ന വല്ലാത്ത ദൂരംനിമിത്തം ഇവിടെ പുരോഹിതന്മാർ ഇല്ലാതെ വളരെ കുഴങ്ങേണ്ടിവന്നു. അക്കാലത്താണ് ക്നായിതോമ്മാ ഈ സഭയെ സഹായിച്ചത്. അതുമുതൽക്കു പരദേശവുമായുള്ള ബന്ധം കുറേശ്ശ തുടങ്ങി. പരദേശത്തു സുവിശേഷപ്രചാരത്തിനുള്ള ഉത്സാഹം മൂത്തപ്പോൾ അവിടെനിന്നു പല മിഷ്യനറിമാർ ഇവിടെ വന്നുകൊണ്ടിരുന്നു. ഈ വിധത്തിൽ മേൽപ്പറഞ്ഞ ബന്ധം കുറേശ്ശെദൃഢപ്പെട്ടുതുടങ്ങി, തങ്ങളുടെ സൎവ്വസ്വവും ഉപേക്ഷിച്ചു ക്രിസ്തുവിൻെറ സുവിശേഷപ്രഭയെ ലോകമെങ്ങും വ്യാപിപ്പിക്കണമെന്നുള്ള പരിശുദ്ധമായ

ആന്തരത്തോട്ടുകൂടി എത്രയും കഷ്ടപ്പാടുകൾ സഹിച്ചു മലങ്കരെ എത്തിയിരുന്ന ആ സിറിയൻ മിഷ്യനറിമാരുടെ നേരെ നമ്മുടെ പൂർവ്വന്മാൎക്ക് അസാമാന്യമായ ഭക്തിയും അടുപ്പവും ഉണ്ടായതിൽ ഒട്ടും ആശ്ചൎയ്യപ്പെടാനില്ല. ഇപ്പോൾതന്നെ മലങ്കര പല വൎഗ്ഗങ്ങളിൽപ്പെട്ട റോമൻകത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും എത്രയും മഹത്തായ വിധത്തിൽ മിഷ്യൻവേല നടത്തിവരുന്നുണ്ടല്ലൊ. അന്യന്മാരെങ്കിലും നമുക്കു അവരുടെയുംനേരെ ബഹുമാനം ഉണ്ടാകാതിരിക്കുന്നില്ല. ഇതിൻെറ രഹസ്യം എന്താണെന്നു സാവധാനം ആലോചിക്കേണ്ടിയിരിക്കുന്നു. യൂറോപ്പിൽനിന്നു വരുന്ന ഠരം മിഷ്യനറിമാർ വലിയൊരു ഉഷ്ണഭൂമിയായ മലയാളത്തു കിടന്നു ക്രിസ്തുവിനെ പ്രതി ദിവസന്തോറും അനുഭവിക്കുന്ന സങ്കടമാണ് അവരുടെനേരെ നമുക്കുള്ള ബഹുമാനത്തിൻെറ ഏകകാരണം. അവർ സ്വദേശങ്ങളിൽനിന്ന് അനേകലക്ഷം ഉറുപ്പിക കൊണ്ടുവന്ന് ഈ രാജ്യത്തിൻെറ ഗുണത്തിനായി വ്യയം ചെയ്യുന്നു. ഈ മിഷ്യനറിമാൎക്കു സ്വന്തമായി യാതൊരു സമ്പാദ്യവും സ്വദേശങ്ങളിലേക്കു കൊണ്ടുപോകുവാൻ മോഹമില്ല. മോഹിച്ചാൽ സാധിക്കയുമില്ല. അത്ര ചുരുങ്ങിയതാണ് അവരുടെ ശമ്പളം. ഏകദേശം ഇതേവിധത്തിലുള്ള ഒരു സുവിശേഷവേല പണ്ടത്തെ സിറിയൻമിഷ്യനറിമാർ നടത്തുകയും പലരും ഈ വിശുദ്ധ പോരാട്ടത്തിൽ ഇവിടെവെച്ചും വഴിമദ്ധ്യേവെച്ചും മരിക്കുകയും ചെയ്തുകണ്ടപ്പോൾ ഇവരാണ് സത്യക്രിസ്ത്യാനികൾ, ഇവരെ നാം ഏതുവിധവും ആദരിക്കണമെന്നുള്ള വിചാരം നമ്മുടെ കാരണവന്മാൎക്കുണ്ടായി. ഈ വിചാരം അടുത്തകാലംവരെ നിലനിന്നു പോരികയും ചെയ്തു.

പോർട്ടുഗീസുകാർ മുഖാന്തരം നമ്മുടെ സമുദായത്തിൽ ഉണ്ടായ കലാപത്തിൻെറ സ്വഭാവം ആലോചിച്ചാൽ ഏതെങ്കിലും ഒരു കിഴക്കൻ സഭയുമായി ബന്ധം വേണമെന്നുള്ളതല്ലാതെ, അന്ത്യോഖ്യായുമായിത്തന്നെ ബന്ധം വേണമെന്നു നമ്മുടെ പൂർവ്വന്മാൎക്കു പ്രത്യേകനിർബന്ധം ഉണ്ടായിരുന്നതായി കാണുന്നില്ല. റോമ്മാസഭയെ പടിഞ്ഞാറൻ സഭയെന്നും അന്ത്യോഖ്യാ, ഈജിപ്ത്, യൌനായ, അൎമ്മേനിയ മുതലായ സഭകളെ കിഴക്കൻ സഭകളെന്നും രാജ്യവിഭാഗം അനുസരിച്ചു പണ്ടേ പറഞ്ഞുവരുന്നതാണല്ലൊ. ഇതുകളിൽ കിഴക്കൻ സഭകൾ എല്ലാററിനും ശരിയായ കൈവെപ്പുണ്ടെന്ന് ഈ സഭകൾ വിശ്വസിക്കുന്നു. ഇതുകൾ തമ്മിൽ വലിയ വിശ്വാസവിപരീതമില്ല. കാലംചെയ്ത മാർ ഗ്രീഗോറിയോസുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തൻെറ പരദേശയാത്രയിൽ ഈജിപ്തുകാരുടെയും അൎമ്മേനിയാക്കാരുടെയും പള്ളികളിൽ വിശുദ്ധകുർബാന അണച്ചത് ഇതിനൊരു ലക്ഷ്യമാകുന്നു. പറങ്കികളുടെ ഉപദ്രവകാലത്ത് ഈജിപ്തുകാരുടെ പ്രധാന സ്ഥലമായ അലക്സന്ത്ര്യാ മുതലായ പല സ്ഥലങ്ങളിലേക്കും മെത്രാപ്പോലീത്തന്മാരെ അയച്ചുതരാൻ നമ്മുടെ പിതാക്കന്മാർ ഒരേ സമയത്ത് അപേക്ഷകൾ അയച്ചതായി ചരിത്രങ്ങളിൽ കാണുന്നു. ഇതിൽ നിന്നു തെളിയുന്നതു കിഴക്കൻസഭകളിൽ ഒന്നിൽനിന്നു കൈവെപ്പു കിട്ടണമെന്നേ നമ്മുടെ പൂർവ്വന്മാർ ഉദ്ദേശിച്ചിരുന്നുള്ളു എന്നാണ്. ഭാഗ്യവശാലൊ നിർഭാഗ്യവശാലൊ പതിനേഴാം നൂററാണ്ടുമുതൽ നാം അന്ത്യോഖ്യാസിംഹാസനവുമായുള്ള ബന്ധം ദൃഢപ്പെടുത്തികൊണ്ടുവന്നു.

എന്നാൽ ഈ ബന്ധം ഇപ്പോഴത്തെ സ്ഥിതിയിൽ കലാശിച്ചത് പിന്നെയും രണ്ടു നൂററാണ്ടുകൾ കഴിഞ്ഞതിൻെറ ശേഷമാണ്. പാലക്കുന്നത്തു മെത്രാപ്പോലീത്താ പണ്ടാരും ചെയ്തിട്ടില്ലാത്തവണ്ണം പരദേശത്തുപോയി പട്ടമേററതോടുകൂടി ഈ ചങ്ങലയ്ക്കു ഒരു കണ്ണികൂടി കൊളുത്തി. പിന്നീട് ഇദ്ദേഹവും ഇദ്ദേഹത്താൽ വാഴിക്കപ്പെട്ടവരും അന്ത്യോഖ്യാ അധികാരത്തെ നിഷേധിച്ചതിനാലും മററും ഉണ്ടായ സിമ്മനാരിവ്യവഹാരത്താൽ അന്ത്യോഖ്യായുടെ ആത്മിയമേലദ്ധ്യക്ഷത തിരുവിതാംകോട്ടും അടുത്തകാലത്തെ ആൎത്താററു വ്യവഹാരംമൂലം കൊച്ചിയിലും സ്ഥാപിക്കപ്പെട്ടു.

ഇങ്ങനെ അന്ത്യോഖ്യായുടെ ആത്മീയാധികാരം സ്ഥാപിക്കുന്ന വിഷയത്തിൽ വേണ്ടിവന്ന അസംഖ്യം ദ്രവ്യത്തിൽ ഒരു പൈപോലും അന്ത്യോഖ്യക്കാർ നമുക്കു തന്നിട്ടില്ലെന്നുള്ള കാര്യം നാം പ്രത്യേകം ഓർക്കേണ്ടതാണ്. അതിനും പുറമെ സഭ ഉറപ്പിക്കാൻവന്ന കാലംചെയ്ത പാത്രിയർക്കീസ്ബാവാ അവർകൾ നാല്പതിനായിരവും അദ്ദേഹത്തിന്റെ കൂടെ വന്ന ഇപ്പോഴത്തെ പാത്രിയർക്കീസ്ബാവാ അവർകൾ പതിനയ്യായിരവും ഉറുപ്പിക മലയാളത്തു നിന്നു പിരിച്ചുകൊണ്ടുപോകയും ചെയ്തു. ഇതിനു പുറമെ റീശീസാ എന്നൊരേർപ്പാടു ഇദംപ്രഥമമായി പത്തൊമ്പതാം നൂററാണ്ടിൽ ഉത്ഭവിക്കുകയും ആ വിധത്തിൽ നമ്മുടെ വക രണ്ടായിരം ഉറുപ്പികയോളം പ്രതിവർഷം പരദേശത്തേക്കു പൊയ്ക്കൊണ്ടിരിക്കുകയും ചെയ്യുന്നു.

ഇതിനെല്ലാം സമാധാനമായി നമുക്കു പറയാനുള്ളതു അന്ത്യോഖ്യയിലെ ബാവാമാർ നമ്മുടെ സഭയ്ക്കു പണ്ടു ചെയ്തിട്ടുള്ള ഉപകാരമാണ്. ഇതു ആലോചിക്കത്തക്ക ഗൌരവമുള്ള ഒരു സമാധാനമാണ്. കൃതജ്ഞത മനുഷ്യസ്വഭാവത്തിന്റെ ഒരു വിശിഷ്ടലക്ഷണമാണ്. പക്ഷെ നമ്മുടെ സഭയ്ക്കുവേണ്ടി കഷ്ടപ്പെടുകയും മരിക്കുകയും ചെയ്ത പരദേശവൈദികന്മാർ ധനലാഭം ഇച്ഛിച്ചല്ല അപ്രകാരം ചെയ്തതെന്നു സ്പഷ്ടമാണ്. അവർ ലോകത്തിനു വേണ്ടി തന്നെത്താൻ ബലികഴിച്ച മനുഷ്യപുത്രന്റെ സ്വാർത്ഥപരിത്യാഗത്തേയും അതിരററ സ്നേഹത്തേയും പ്രദർശിപ്പിക്കുക മാത്രമാണ് ചെയ്തതു്. ഈ പുണ്യവാന്മാർ ഈയിടെ കഴിഞ്ഞ സുന്നഹദോസിൽ ഹാജരായിരുന്നു എങ്കിൽ അവരുടെ സ്വദേശികളുടെ സ്വഭാവം എത്രമാത്രം മാറിപ്പോയി എന്നും അവരുടേയും അവരുടെ ഇപ്പോഴത്തെ പ്രതിനിധികളുടേയും ആത്മാക്കൾക്കു തമ്മിൽ വല്ല സാമ്യവും ഉണ്ടോ എന്നും കണ്ടറിയുന്നതിനു് അവർക്കു സംഗതിവരുമായിരുന്നു. പരദേശത്തെ സുറിയാനിക്കാർ വളരെ കഷ്ടപ്പെട്ടു കഴിയുന്നതിനാൽ അവരേക്കാൾ നല്ല സ്ഥിതിയിൽ ഇരിക്കുന്ന നാം അവരെ കഴിയുമ്മട്ടു സഹായിക്കണമെന്നാണ് നമുക്കു വേറൊരു സമാധാനമുള്ളതു്. ഈ സമാധാനത്തിലും കുറെ അർത്ഥമില്ലാതില്ല. പക്ഷെ പല എതിരഭിപ്രായങ്ങൾക്കു ന്യായമുണ്ട്. ഒന്നാമതു പരദേശത്തു കിടക്കുന്നവരും എതു തരക്കാരെന്നോ എത്രയുണ്ടെന്നോ സഹായത്തിനു അർഹതയുള്ളവരെന്നോ നമുക്കു യാതൊരു ഗന്ധവുമില്ലാത്തവരും ആയ ഒരുകൂട്ടം ആളുകളെ നാം സഹായിക്കുന്നതു എതുദ്ദേശത്തോടു കൂടിയാണെന്നു മനസ്സിലാകുന്നില്ല. ആഫ്രിക്കയിലെ കാപ്പിരിവർഗ്ഗത്തെ നാം സഹായിക്കാനുള്ള കാരണങ്ങളിൽ നിന്നു വിട്ടു് എന്തു കാരണമാണ് ഈ പരദേശികളെ സഹായിക്കാനുള്ളതു്? തുർക്കിരാജ്യത്തെ ഭരണരീതിയുടെ ദോഷംകൊണ്ടു അവിടെയുള്ള ക്രിസ്ത്യാനികൾ ആകപ്പാടെ മോശപ്പെട്ടു കിടക്കുകയാണ്. അടുത്ത കാലത്തു അവിടെ എത്രയും പരിഷ്കൃതമായ ഭരണരീതി നടപ്പായിട്ടുള്ളതിനാൽ പരദേശത്തുകാരും ക്രമേണ ഉയർന്നുവരുമെന്നു നമുക്കു ന്യായമായി സമാധാനപ്പെടാവുന്നതാണ്. രണ്ടാമതു ഇവിടെ നിന്നു കൊണ്ടുപോകുന്ന പണം ഒന്നോ രണ്ടോ കുടുംബങ്ങളുടെ പുഷ്ടിക്കു ഉപയോഗപ്പെടുന്നു എന്നല്ലാതെ പരദേശസമുദായത്തിനു പൊതുവെ ഈ പണംകൊണ്ടു എന്തെങ്കിലും പ്രയോജനമുണ്ടായതായി ഇതേവരെ യാതൊരു തെളിവും കിട്ടിട്ടില്ല. എല്ലാററിലും പ്രധാനമായി നാം ആലോചിക്കേണ്ടതു ഇങ്ങിനെ പരദേശികളെ സഹായിക്കാൻ മാത്രം നമുക്കു ഐശ്വര്യം ഉണ്ടോ എന്നാണ്. ഇന്ത്യയിലെ ഓരോ സമുദായങ്ങളോടു താരതമ്യപ്പെടുത്തിയാൽ നാം തീരെ നിസ്സാരന്മാരാണ്. മലയാള രാജ്യത്തുള്ള റോമാക്കാരേക്കാൾ നാം ധനസ്ഥിതിയിൽ എത്രയോ താണുകിടക്കുന്നു. അന്യോന്യം മത്സരിച്ചു ഉരസികൊണ്ടിരിക്കുന്ന പല പല സമുദായങ്ങളുടെ ഒപ്പം ഓടാൻ എന്നുപോയിട്ടു പിന്നാലെ ഓടാൻകൂടി നമുക്കു ത്രാണിയില്ലാതെ നാം ക്ഷീണിച്ചിരുന്നുപോകുന്നു. ഈ സ്ഥിതിക്കു പ്രതിവർഷം ഒരു വലിയ സംഖ്യ പരദേശത്തേക്കു അയക്കുന്നതു തന്നെ ബുദ്ധിപൂർവ്വകമല്ല. അതു വല്ലതുമാകട്ടെ. പത്തും മുപ്പതും കൊല്ലം കൂടുമ്പോൾ ഒരു പാത്രിയർക്കീസു മലങ്കരെ വരികയെന്ന ഏർപ്പാടു നിലനിർത്തിക്കൊണ്ടു പോയാൽ ഏറെ പാ

ത്രിയക്കീസന്മാർ ഇവിടെ വരാൻ ആഗ്രഹിക്കയില്ല. ചാറുകുടിച്ച ശേഷം പിശറിനെ ആരു വിലവയ്ക്കുന്നു.

എന്നാൽ ഇങ്ങിനെയെല്ലാം ചെയ്യുന്നതു "ഊഴിയം മൂത്തു ഊരാണ്മ" എന്ന മട്ടിലാകുന്നതാണ് തിരെ ദുസ്സഹമായിരിക്കുന്നത്. ജനങ്ങൾ ഭക്തികൊണ്ടോ മൂഢതകൊണ്ടോ ധനവാനെന്നു അന്യന്മാർ ധരിക്കാനുള്ള മോഹംകൊണ്ടോ സൌജന്യമായി കൊടുക്കുന്നതുകൊണ്ടു തൃപ്തിപ്പെടാതെ അധികാരമുണ്ടെന്നുള്ള ഭാവത്തിലും അക്രമമായും നമ്മുടെ രക്തം കുടിക്കാൻ ആരെങ്കിലും ശ്രമിക്കുന്നതായാൽ നാം തടയേണ്ടതല്ലേ? സത്യമായ അന്തരംഗത്തോടും ക്രിസ്തീയധർമ്മത്തോടും നടത്തേണ്ടതായ ക്രിയകൾ ലേലംവിളിച്ചു അധിക സംഖ്യയ്ക്കു ഉറപ്പിക്കാൻ നോക്കുന്നുണ്ടെങ്കിൽ അതു നാം തടയേണ്ടതല്ലേ? മേല്പട്ടവും മററു അവകാശങ്ങളും വിലയ്ക്കു വില്ക്കാൻ തുടങ്ങുന്നുണ്ടെങ്കിൽ അതുകളെ നാം ബഹുമാനിക്കണോ? നമ്മുടെ പൂർവ്വന്മാർ പലപ്പോഴായി കഷ്ടപ്പെട്ടു ഓരോ പൈ കൂട്ടിവച്ചതൊക്കെയും നാമൊരു നിമിഷംകൊണ്ടു വെടികെട്ടു കത്തിക്കുന്നതു ബുദ്ധിപൂർവ്വകമാണോ? നാം ഇങ്ങിനെ ചെയ്താൽ പിന്നാലെ വരുന്ന സന്തതികൾ നമ്മുടെ ഓർമ്മയെ ശപിക്കാതിരിക്കുമോ?

പ്രസ്താവനയായി ഇത്രമാത്രം. ഇനി പ്രകൃതവിഷയത്തിലേക്കു പ്രവേശിച്ചുകൊള്ളുന്നു. ഈയിടെ കോട്ടയത്തു വച്ചു നടന്ന സുന്നഹദോസിൽ സംബന്ധിച്ച പള്ളിപ്രതിപുരുഷന്മാർ ഏകശബ്ദമായി നിശ്ചയിച്ച മൂന്നു സംഗതികളിൽ ബാവാ തിരെ യോജിക്കാതെ ശഠിച്ചിരിക്കുന്നു. അതുകൾ ൧. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ലൌകികാധികാരം. ൨. മലങ്കരെ മൂന്നു മെത്രാപ്പോലീത്തന്മാർ മാത്രം മതി. ൩. ഹൂദായകാനോൻ പ്രകാരം മെത്രാപ്പോലീത്തന്മാർക്കു ഇവിടെത്തന്നെ പട്ടംകൊടുക്കണം എന്നിതുകളാകുന്നു. ഇതുകളിലോരോന്നിനെപ്പററിയും അല്പം വിസ്തരിക്കേണ്ടിയിരിക്കുന്നു.

൧. ലൌകികാധികാരം—തനിക്കു മലങ്കര സഭയുടെ മേൽ ലൌകികാധികാരം കൂടി കിട്ടണമെന്നും ഇതു സമ്മതിച്ചു പ്രതിപുരുഷന്മാർ എഴുതി ഒപ്പിട്ടുതരണമെന്നും സുന്നഹദോസിൽ പ്രസ്താവിക്കാൻ ബാവാ സമുദായപ്രമാണികളായ ചിലരോട് ആവശ്യപ്പെട്ടതനുസരിച്ചു മിസ്റ്റർ ഇ. ജെ. ജോൺ വിവരം യോഗത്തിൽ പ്രസ്താവിച്ചു. ഇതിനെ തുടർന്നുണ്ടായ പ്രസംഗങ്ങളിൽ നിന്നും മററും ഇതു യോഗത്തിനു തിരെ സമ്മതമല്ലെന്നു തീർച്ചയായി. പിറേറദിവസം ബാവാ യോഗത്തിൽ ഹാജരായി ഒരു പ്രസംഗം ചെയ്തതിനെ ബ. കോനാട്ടു മാത്തൻ കത്തനാരവർകൾ മലയാളത്തിൽ തർജ്ജമചെയ്തു. താൻ ലൌകികാധികാരം കിട്ടണമെന്ന് ആവശ്യപ്പെട്ടില്ലെന്നാണ് ഇതിന്റെ ചുരുക്കം. ഇതുകൊണ്ടു ഈ സംഗതി അവസാനിച്ചു എന്നു ഒരു വിധത്തിൽ വിചാരിക്കാം. എങ്കിലും ഇതിനെപ്പററി അല്പമായി ആലോചിക്കുന്നതു പ്രയോജനകരമാണ്. ഒന്നാമതു ലൌകികാധികാരം എന്നുവച്ചാൽ എന്താണ്? തുർക്കിരാജ്യത്തു പാത്രിയർക്കീസു ബാവാ അവർകൾ സുറിയാനിക്കാരെ സംബന്ധിച്ചിടത്തോളം ഒരു സിവിൽ അധികാരിയാണ്. രണ്ടു ക്രിസ്ത്യാനികൾ തമ്മിൽ കൊടുക്കവാങ്ങൽ ഉണ്ടാകയും അതിൽ നിന്നു തർക്കം ഉത്ഭവിക്കയും ചെയ്താൽ അത് ആദ്യം കേട്ടുതീരുമാനിക്കാനുള്ള അധികാരം പാത്രിയർക്കീസിനാണ്. പാത്രിയർക്കീസിന്റെ വിധിയിന്മേൽ അപ്പീൽ കൊടുക്കണമെങ്കിൽ അപ്പീൽ കൊടുക്കാൻ അനുവദിച്ചു എന്നു പാത്രിയർക്കീസ് ഒരു ലക്ഷ്യം കൊടുത്താൽ മാത്രം ഗവമ്മെണ്ടുദ്യോഗസ്ഥന്മാർ ആ അപ്പീൽ സ്വീകരിക്കുന്നതാണ്. ഇതൊരു വലിയ അധികാരമാണ്. ഇങ്ങിനെ ഒരധികാരം ബാവായ്ക്കു മലങ്കരെ കിട്ടിയാൽ ബാവായ്ക്കു വല്ല പ്രയോജനമുണ്ടെങ്കിലും ഇതു നടക്കാത്ത കാര്യമാണെന്നു പ്രത്യക്ഷമാണല്ലോ. പിന്നെ ഒന്നുള്ളതു ക്രിമിനാൽ അധികാരമാണ്. അതും മേപ്പടി തന്നെ. പിന്നെ എന്താണിലൌകികാധികാരമെന്നു പറഞ്ഞാൽ? പള്ളിസ്വത്തുക്കളേയും സമുദായസ്വത്തുക്കളേയും ബാവായ്ക്കു യുക്തമെന്നു തോന്നുന്ന വിധം ഉപയോഗിക്കാനുള്ള സ്വാതന്ത്ര്യമെന്നല്ലാതെ വേറെ ഒന്നുമല്ല. പള്ളികൾ പരസ്പരസ്വാതന്ത്ര്യമുള്ള സ്ഥാപനങ്ങളാണ്. ഒരു പള്ളിയുടെ സ്വത്തുക്കളി

മേൽ ആ പള്ളിയോഗക്കാൎക്കു പൂൎണ്ണസ്വാതന്ത്ര്യമുണ്ട്. മെത്രാപ്പോലീത്തന്മാൎക്കുകൂടി ഒരു പള്ളിയുടെ മുതൽ കൈകാൎയ്യം ചെയ്യാനുള്ള അവകാശമില്ല. ഇന്ന ആവശ്യത്തിനു ഇത്ര പണം ഒരയയ്ക്കണം, അല്ലെങ്കിൽ വൎത്തമാനത്തിൽ ഒരോഹരി കൊല്ലംതോറും തരണം എന്നു സമുദായപ്രതിപുരുഷന്മാരുടെ അനുമതിയോടുകൂടി കല്പന അയയ്ക്കാൻ മെത്രാപ്പോലീത്തായ്ക്കു സ്വാതന്ത്ര്യമുണ്ട്. പക്ഷേ ഈ സ്വാതന്ത്ര്യവും ഉടമസ്ഥതയും തമ്മിൽ വലിയ വ്യത്യാസമുണ്ട്. വസ്തുക്കളുടെ കരം നിശ്ചയിക്കാനും പിരിക്കാനും വലിയതമ്പുരാൻ തിരുമനസ്സിലെ ഗവൎമ്മെൻറിന് അധികാരമുണ്ട്. എന്നുവച്ചു വില കൊടുക്കാതെ വസ്തു കവൎന്നെടുക്കാൻ ഗവൎമ്മെൻറിനു അവകാശമില്ലല്ലൊ. ആ സ്ഥിതിക്കു തങ്ങളുടെ പള്ളിവസ്തുക്കൾ ബാവായുടെ ഇഷ്ടംപോലെ ചെയ്യാൻ അനുവദിക്കണമെന്നു ആവശ്യപ്പെടാൻ ബാവായ്ക്കു അധികാരമില്ല. ഇങ്ങിനെ ഒരു സംഗതിക്കു ഒപ്പുവച്ചുകൊടുക്കാൻ പള്ളിയോഗങ്ങൾ അവികളുടെ പ്രതിപുരുഷന്മാരെ അധികാരപ്പെടുത്തിയിരുന്നില്ല. അധികാരപ്പെടുത്തിയാൽ തന്നെ അതു സാധുവാകയില്ല. യാതൊരധികാരവും കോടതിയിൽ നിന്നു സ്ഥാപിച്ചുകിട്ടാത്ത കാലത്തു കാലംചെയ്തു പാത്രിയൎക്കീസു ബാവാ പത്തുനാല്പതിനായിരം ഉറുപ്പിക കൊണ്ടുപോയി. ആ സ്ഥിതിക്ക് ഇങ്ങിനെ ഒന്നു ആവശ്യപ്പെടാൻ ഇപ്പോഴത്തെ ബാവായെ പ്രേരിപ്പിച്ച കാരണങ്ങൾ എന്തായിരിക്കും? ഈ സംഗതികൊണ്ടു ബാവായുടെ എഴുന്നള്ളത്തിന്റെ പരമോദ്ദേശ്യം എന്താണെന്നു മലങ്കര മഹാജനങ്ങൾക്കു മനസ്സിലായെങ്കിൽ വലിയ ഉപകാരമായിരുന്നു.

൨. മെത്രാന്മാരുടെ സംഖ്യ—മലങ്കരെ ഏഴു മെത്രാന്മാർ വേണമെന്നു ബാവാ ശഠിക്കുന്നു. മൂന്നു മതിയെന്നു പള്ളിപ്രതിപുരുഷന്മാർ മിക്കവാറും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു. മൂന്നുലക്ഷത്തിലധികം ജനങ്ങളുള്ള റോമ്മാസുറിയാനിക്കാരെ ഭരിക്കുന്നതു മൂന്നു മെത്രാന്മാരാണ്. ആ സ്ഥിതിക്കു രണ്ടുലക്ഷം ജനങ്ങളെ ഭരിക്കാൻ ഏഴു മെത്രാപ്പോലീത്തന്മാർ വേണമെന്നു പറയുന്നതു യുക്തമല്ല. പത്തൊമ്പതു നൂററാണ്ടു കാലത്തോളം മലങ്കരയെ ഭരിച്ചതു ഓരോ മെത്രാന്മാരാണ്. കാലംചെയ്തു പാത്രിയൎക്കീസു ബാവാ അവൎകൾ ഏഴു മെത്രാന്മാരെ ജനഹിതത്തിനു വിരോധമായി വാഴിച്ചതിൽ ഗുണത്തേക്കാൾ അധികം ദോഷമാണുണ്ടായത്. ചിലൎക്കു പള്ളികളിൽ സഞ്ചരിക്കാൻ കൂടി സംഗതിവന്നില്ല. ഏററവും നിസ്സാരമായ ഇടവക ഏല്പിക്കപ്പെട്ട ആൾ മലങ്കര ഇടവകയെ ഏത്രയും പ്രശസ്തമായ വിധം ഭരിച്ചു. മെത്രാപ്പോലീത്തായെ ജനങ്ങൾ തെരിഞ്ഞെടുക്കണം. ബാവാ തെരിഞ്ഞെടുത്താൽ സാധുവാകയില്ല, ജനങ്ങൾ അവരെ സ്വീകരിക്കയുമില്ല. ജനങ്ങളുടെ തെരിഞ്ഞെടുപ്പ് അറിഞ്ഞതിന്റെ ശേഷം ബാവാ യോഗത്തിൽ വന്നു മൂന്നു മെത്രാൻ വേണമെന്നുള്ളവർ ഒരു ഭാഗവും ഏഴു മെത്രാൻ വേണമെന്നുള്ളവർ ഒരു ഭാഗവും നില്ക്കാൻ കല്പിച്ചു. ഏഴു വേണമെന്നുള്ള ഭാഗത്തിൽ പത്തോ പതിനഞ്ചോ പേരും മററെ ഭാഗത്തു ആയിരത്തോളം പേരും ഉണ്ടായിരുന്നു. ഒടുവിൽ പറഞ്ഞവരിൽ പ്രതിനിധികൾ എത്രയുണ്ടെന്നു നിശ്ചയമില്ലെന്നു ബാവാ അപ്പോൾ പറഞ്ഞു ഓരോരുത്തരെ വിളിക്കാമെന്നു പറഞ്ഞു മുറിയിലേക്കു പോയി. അവിടെ വച്ചു ഓരോ പള്ളിക്കാരെ വിളിച്ച് ഓരോ കടലാസിൽ ഒപ്പിടീക്കാൻ തുടങ്ങി. ഏഴുവേണമെന്നുള്ള കടലാസിൽ ഒരു പ്രതിപുരുഷനും മറേറതിൽ അമ്പതു പ്രതിപുരുഷന്മാരും ഒപ്പിട്ടപ്പോൾ ബാവാ ദേഷ്യപ്പെട്ടു സംഗതി പൂൎത്തിയാക്കാതെ രഹസ്യമുറിയിലേക്കു പൊയ്ക്കളഞ്ഞു. ഇതിന്റെ ഒക്കെ അൎത്ഥം എന്താണ്? താൻ നിശ്ചയിച്ചതുപോലെ നടത്തണമെന്നും പ്രതിപുരുഷന്മാരുടെ അഭിപ്രായം താൻ വകവയ്ക്കുന്നതല്ലെന്നും തന്നെ. മലങ്കരെയുള്ള പത്തുമുന്നൂറു പള്ളിക്കാരെ ക്ഷണിച്ചു വരുത്തി അവരെ ഇങ്ങനെ ആക്ഷേപിക്കാൻ ന്യായമുണ്ടോ? ചിലരോടെല്ലാം അഡ്വാൻസു വാങ്ങി ബാവാ അവൎക്കു മെല്പട്ടം കരാറുചെയ്തിട്ടുണ്ടെന്നു മേൽ വിവരിച്ച നടപടിയിൽ നിന്നു ഊഹിക്കുന്നതിൽ അബദ്ധമില്ല. ഇങ്ങനെയെങ്കിൽ ഉദയംപേരൂർ സൂനഹദോസിൽ കൂടുന്നവരെക്കൊണ്ടു റോമ്മാവിശ്വാസം സമ്മതിപ്പിച്ചതിനു കൊച്ചീ കോട്ടയിൽ നിന്നു മെനേസിസ് പറങ്കിപ്പട്ടാളത്തെ കൊണ്ടുവന്നു തിരുത്തി

യതുപോലെ വല്ലതും ചെയ്യാമായിരുന്നു. "മെത്രാസ്ഥാനം ലഭിക്കുന്നതിനായിട്ട ഒരുത്തനും ഏതും കോഴ കൊടുക്ക എങ്കിലും കൊടുക്കാമെന്നു പറഞ്ഞുവെക്ക എങ്കിലും ചെയ്തിട്ടില്ലാ" എന്നു മെത്രാനാകുന്ന ആൾ സത്യം ചെയ്യണമെന്നു നിഖ്യാസൂന്നഹദോസിൽ നിശ്ചയം ചെയ്തിട്ടുണ്ട്. ബാവായുടെ ഇഷ്ടപ്രകാരം നടത്തിയാൽ ഈ സത്യം ചെയ്യുന്നതു എങ്ങനെ ആയിരിക്കുമെന്നു വായനക്കാർ ദയവായി ആലോചിക്കേണ്ടതാണ്.

ഏഴ മെത്രാന്മാരുണ്ടായാൽ അവർ സഭയ്ക്കു വലിയൊരു ഭാരമായിരിക്കുമെന്നു സൂന്നഹദോസ് തീർച്ചയാക്കിയതു എത്രയും ആലോചനയോടു കൂടിയാണ്. മലങ്കരെ മെത്രാന്മാരെ എത്രയും ഭക്ത്യാദരങ്ങളോടു കൂടിയാണ് ജനങ്ങൾ സ്വീകരിച്ചുപോരുന്നതു്. അവരെ ബഹുമാനിക്കാഞ്ഞാൽ നാം പുറജാതികളാൽ അപഹസിക്കപ്പെടുന്നതാണ്. ആളുകൾ വർദ്ധിക്കുംതോറും അവസ്ഥയും ബഹുമാനവും കുറയുന്നതാണ്. പരദേശത്തെ സ്ഥിതിക്കു മലങ്കരെ അമ്പതു മെത്രാന്മാർ വേണമെന്നു ബാവാ കല്പിച്ചതു ജനസംഖ്യ മാത്രം നോക്കിയാൽ ശരിയായിരിക്കാം. പക്ഷെ പരദേശത്തെ സ്ഥിതിയും മലങ്കരയുടെ സ്ഥിതിയും തമ്മിൽ യാതൊരു സാമ്യവുമില്ല. പരദേശത്തു ഒരു മെത്രാൻ ഒരു പള്ളിയിൽ നിന്നു വേറൊരു പള്ളിയിലേക്കു പോകുന്നതു കാൽനടയായും ചിലപ്പോൾ സ്വന്ത സാമാനങ്ങൾ ചുമലിൽ വഹിച്ചുകൊണ്ടും ആകുന്നു. ഈ സ്ഥിതി നമുക്ക് എത്രമാത്രം കുറച്ചിലായിരിക്കുമെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ.

൩. ഇവിടെത്തന്നെ പട്ടം കൊടുക്കുക. ഇതു നിഖ്യാസുന്നഹദോസിൽ അനുവദിച്ചിട്ടുള്ളതാണ്. അന്ത്യോഖ്യായോടു അടുത്തുകിടക്കുന്ന കുപ്രോസ് ദ്വീപിൽ മൂന്നു മെത്രാന്മാർ കൂടി ഒരു മെത്രാനെ വാഴിക്കാമെന്നും ദ്വീപിലെ ജനങ്ങൾ തെരിഞ്ഞെടുക്കുന്ന ആളെ വിസമ്മതിക്കാൻ പാത്രിയർക്കീസിന് അധികാരമില്ലെന്നും ആണ് ഈ നിശ്ചയം. ഈ നിശ്ചയം അനുസരിച്ചു മൂന്നു മെത്രാന്മാർ കൂടി മാർ അൽവാറീസിനു കോട്ടയത്തുവെച്ചും മാർ തീമോത്തിയോസിനു കൊളമ്പിൽ വെച്ചും പട്ടം കൊടുത്തതു് അടുത്ത കാലത്തു കഴിഞ്ഞതാണല്ലോ. നിഖ്യാസുന്നഹദോസിലെ നിശ്ചയത്തെ തൃണപ്രായമാക്കി പാത്രിയർക്കീസു തന്നെ പട്ടം കൊടുക്കണമെന്നു ശഠിക്കാൻ ബാവായ്ക്കു് അവകാശമുണ്ടോ? ഈ ശാഠ്യത്തിൻെറ ആന്തരം എന്താണ്? മലങ്കര സഭാചരിത്രം വായിച്ചു നോക്കിയാൽ ഒരു മെത്രാൻ തനിച്ചു വേറൊരു മെത്രാനെ വാഴിക്കുകയെന്ന സമ്പ്രദായം ഇവിടെ പലപ്പോഴും നടന്നിട്ടുള്ള സംഗതിയാണ്. മാർ തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭയുടെ ഒരു പ്രത്യേകനടപടിയാണിതെന്നു വിചാരിക്കാനും ന്യായമില്ലാതില്ല. ഏതായാലും അനേകം കഷ്ടപ്പാടുകൾ സഹിച്ചും പാവപ്പെട്ട ഈ സഭവക അസംഖ്യം ദ്രവ്യം ചിലവഴിച്ചും നമ്മുടെ റെമ്പാന്മാർ പട്ടമേൽക്കാൻ എപ്പോഴും ശീമയ്ക്കു പോകണമെന്നുള്ള ബാവായുടെ ഇപ്പോഴത്തെ നിശ്ചയത്തെ ഭേദപ്പെടുത്താൻ മലങ്കര മഹാജനങ്ങൾ യോജിച്ചു പ്രവർത്തിക്കുമെന്നു വിശ്വസിക്കുന്നു.

ബാവാ പരസ്യമായി ആവശ്യപ്പെട്ടതല്ലെങ്കിലും ബാവായുടെ പ്രധാന ഉദ്ദേശങ്ങളിൽ ഒന്നായ വേറൊരു സംഗതിയെപ്പററിയും പ്രസ്താവിക്കേണ്ടിയിരിക്കുന്നു. മാർ ഒസ്താത്തിയോസ് ബാവായ്ക്കു് ഒരു ഇടവക തിരിച്ചുകൊടുക്കണമെന്നു ബാവായ്ക്കു കലശലായ ആഗ്രഹമുണ്ട്. ഒന്നാമതു് അന്ത്യോഖ്യാ പ്രതിനിധിയെന്നൊരു പുതിയ ഉദ്യോഗം ഈ ഇരുപതാം നൂററാണ്ടിൽ സൃഷ്ടിക്കാനുള്ള ആവശ്യം എന്താണ്? ഇങ്ങനെ ഒരാൾ വേണമെന്നു മലങ്കര മഹാജനങ്ങൾ ആവശ്യപ്പെട്ടില്ല. മാർ ഒസ്താത്തിയോസ് ബാവാ സുറിയാനിക്കാരുടെ ഇടയിൽ അനേകകാലം താമസിച്ചു ഒരു നല്ല പേരു സമ്പാദിച്ചിരുന്നതിനാൽ ആയിരിക്കാം അദ്ദേഹത്തെ നാം സ്വീകരിച്ചതു്. പക്ഷെ ഇദ്ദേഹം പരസ്യര, വന്നതിൻെറ ശേഷം സ്വഭാവവും നിലയും വളരെ ഭേദപ്പെട്ടു

പോയെന്നു എല്ലാവരും കുറേശെ മനസ്സിലാക്കിത്തുടങ്ങിട്ടുണ്ട്. നമ്മുടെ ചോറുതിന്നു വളൎന്ന ഇദ്ദേഹം മലങ്കര സഭയിൽ കലഹവും സമാധാനക്കേടും ഉണ്ടാക്കാൻ ഒരു യന്ത്രമായി കലാശിച്ച സംഗതി എത്രയും വ്യസനത്തോടു കൂടി പ്രസ്താവിച്ചുകൊള്ളുന്നു. ഇദ്ദേഹം വലിയൊരു പരിശുദ്ധനാണെങ്കിൽ തന്നെ ഇദ്ദേഹത്തെ ഇടവകമെത്രാനാക്കാൻ കോടതികൾ അനുവദിക്കുന്നതല്ല. ഇദ്ദേഹത്തിൽ നിന്നു സുറിയാനിക്കാൎക്കു വല്ല ഗുണവും സിദ്ധിക്കുമെന്നു അഭിപ്രായമുള്ളവരുണ്ടെങ്കിൽ ആ ഗുണം ഒരു ഇടവകയിൽ മാത്രമല്ല; എല്ലാ ഇടവകകൾക്കും പൊതുവായി സിദ്ധിക്കേണ്ടതാണെന്നു വാദിക്കുന്നതു് അന്യായമായിരിക്കയില്ല. അതിനാൽ ഇദ്ദേഹത്തിന്റെ അധികാരം സുന്നഹദോസു ഐകകണ്ഠ്യേന നിശ്ചയിച്ചതിൽ കവിഞ്ഞുപോകാതിരിപ്പാൻ മഹാജനങ്ങൾ പ്രത്യേകം നോക്കേണ്ടതാണ്.

പാത്രിയൎക്കീസുബാവാ അവൎകൾ സുന്നഹദോസു വിളിച്ചുകൂട്ടുകയും മലങ്കര ഇടവകയുടെ നാനാഭാഗങ്ങളിൽ നിന്നും പ്രതിനിധികൾ വളരെ പ്രയാസങ്ങളും അസൌകൎയ്യങ്ങളും ദ്രവ്യനഷ്ടവും സഹിച്ചു കോട്ടയത്തു എത്തുകയും ചെയ്തു എങ്കിലും ശരിയായ സുനഹദോസു നടന്നു എന്നു വിചാരിക്കാൻ ന്യായമില്ല. പാത്രിയൎക്കീസ് ബാവായുടെ അഗ്രാസനാധിപത്യത്തിൽ കൂടുന്ന ഒരു യോഗമാണ് സുനഹദോസ്. ഓരോ പ്രതിനിധികൾ പ്രസ്താവിക്കുന്ന അഭിപ്രായങ്ങളും അതുകളിന്മേൽ ഉണ്ടാകുന്ന വാദപ്രതിവാദങ്ങളും കേട്ട് ഏറിയകൂറും അഭിപ്രായത്തെ സ്ഥിരപ്പെടുത്തുകയാകുന്നു ഒരു യോഗാദ്ധ്യക്ഷന്റെ ചുമതല. ബാവാ യോഗങ്ങളിൽ തുടരെ ഇരിക്കാതെ ജനഹിതം എന്തെന്നു എഴുതിക്കൊണ്ടു വരണമെന്നു പറഞ്ഞു യോഗങ്ങളിൽ നിന്നു പോകയാണുണ്ടായിട്ടുള്ളതു്. ആദ്യം ബാവാ ആവശ്യപ്പെട്ടതു ഓരോ പള്ളിക്കാരും അവരവരുടെ അപേക്ഷകൾ പ്രത്യേകം പ്രത്യേകം എഴുതി ഹാജരാക്കണമെന്നാണ്. അതു അസാദ്ധ്യമെന്നു കണ്ടപ്പോൾ യോഗംകൂടി തീൎച്ചയാക്കാൻ കല്പിച്ചു. അതുകൊണ്ടു ൧൦൮൭ വൃശ്ചികം ൧൨-ാംനു- മുതൽ മൂന്നുദിവസം കോട്ടയത്തു നടന്നതു ഒരു സുനഹദോസല്ല, പിന്നെയോ മലങ്കര ഇടവക പ്രതിനിധികളുടെ ഒരു മഹായോഗമാണ്. യോഗത്തിന്റെ മേല്പറഞ്ഞ ചില നിശ്ചയങ്ങളെ ബാവാ ഇതേവരെ സ്വീകരിച്ചിട്ടില്ലെങ്കിലും ഈ യോഗം നിമിത്തം മലങ്കര സുറിയാനിക്കാർ പ്രധാന സംഗതികളിൽ കല്പ്നജപന്മാരുടെ ദുരുപദേശങ്ങൾക്കു കീഴ്പെടുന്നതല്ലെന്നും അവൎക്കു യോജിച്ചു ഏകശരീരമെന്നപോലെ ബലമായി നിൽക്കാൻ കഴിയുമെന്നും ഉള്ള ഒരു വലിയ സത്യം ഇതിൽനിന്നു വെളിപ്പെട്ടതു വളരെ ചാരിതാൎത്ഥ്യജനകവും ശുഭസൂചകവും ആകുന്നു.

ബാവാ ഇങ്ങനെ ശഠിച്ചു നിൽക്കുന്നു എങ്കിലും ക്രമേണ തന്നത്താൻ ആലോചിച്ചും മററും ജനഹിതത്തിനു വഴിപ്പെട്ടേക്കാൻ ഇടയുണ്ടു്. അതിനാൽ മലങ്കര മഹാജനങ്ങൾക്കു് ഈ ഘട്ടത്തിൽ ഒരു ചുമതലയുണ്ടു്. ബാവാ ഒരു വയോവൃദ്ധനും ചോരത്തിളപ്പില്ലാത്തവനും പഴയ തുൎക്കിയിലെ രാജ്യഭരണരീതിയിൽ പരിചയിച്ചവനും ആകുന്നു. വലിയ കാൎയ്യങ്ങൾ ഒന്നോ രണ്ടോ ആഴ്ചയൊ മാസമൊ കൊണ്ടു പെട്ടെന്നു തീൎച്ചയാക്കാനുള്ള മനശ്ശക്തിയൊ ശരീരശക്തിയൊ ഉൽസാഹമൊ ബാവായ്ക്കില്ല. മൂന്നു നാലു കൊല്ലങ്ങൾക്കു മുമ്പു ബാവാ മലയാളത്തു നിന്നു പോകാൻ ഇടയില്ലെന്നു ബാവായിൽ നിന്നു തന്നെ അറിയാൻ ഇടയായിട്ടുണ്ടു്. അതിനാൽ ചുരുങ്ങിയപക്ഷം ഒരു വൎഷത്തേക്കു ബാവായെ ആരും അലട്ടാൻ പോകരുതു്. പള്ളിക്കാൎയ്യം തീൎക്കണമെന്നൊ പള്ളികളിലേക്കു വീഞ്ഞണമെന്നൊ ഉള്ള അപേക്ഷകളോടു കൂടി ആരും ബാവായെ ഉപദ്രവിക്കരുതു്. കൎത്താവായ ഈശോമിശിഹാ തന്റെ മൂന്നുവൎഷത്തെ പരസ്യശുശ്രൂഷയ്ക്കു മുമ്പായി വിജനസ്ഥലത്തു പോയി നാല്പതു ദിവസം നോമ്പു നോൽക്കുകയും രഹസ്യമായി പ്രാൎത്ഥിച്ചുകൊണ്ടിരിക്കുകയും ചെയ്തതായി നാം വേദപുസ്തകത്തിൽ കാണുന്നു. ഇതുപോലെ തന്നെ മോശയും പൌലൂസ് അപ്പോസ്തോലനും ചെയ്തുവല്ലൊ. യാതൊരു കുറവും ഇല്ലാതിരുന്ന യേശുക്രിസ്തുവിനു ഇങ്ങനെ ഒരു ഒരുക്കത്തിനു നാല്പതു ദിവസം വേണ്ടിവന്നു എങ്കിൽ രകവ

ലം ഒരു മനുഷ്യനും തെററിൽനിന്നു സ്വാഭാവേനയൊഴിയാത്തവനും ആയ നമ്മുടെ ബാവായ്ക്കു ഒരു വർഷം സ്വസ്ഥത അനുഭവിക്കുന്നതു നമ്മുടെ ധർമ്മവും ചുമതലയുമാകുന്നു.

തുർക്കിയിലെ രാജ്യഭരണരീതി തീരെ മാറിയവിവരം മേൽ പ്രസ്താവിച്ചുവല്ലൊ. എന്നാൽ പഴയ ഭരണരീതികൊണ്ടു വലിയ ദോഷം അനുഭവിച്ച ഒരു പാത്രിയർക്കീസ് ഇപ്പോഴും ജീവിച്ചിരിപ്പുള്ള കാര്യം എല്ലാവർക്കും അറിയാമല്ലൊ. മതകാര്യങ്ങളിൽ യാതൊരു സംഗതിവശാലും പ്രവേശിക്കുകയില്ലെന്നുള്ളതാണ് സകല പരിഷ്കൃത ഗവൎമ്മെണ്ടുകളുടെയും ഒരു പ്രധാനനയം. മാർ അത്താനാസ്യോസിനെ സുറിയാനിക്കാർ സ്വീകരിച്ചുകൊള്ളണമെന്നും മററും ൧൦൨൫-ാമാണ്ടു തിരുവിതാംകൂർ ഗവൎമ്മെണ്ടും അതിനെ തുടൎന്നു കൊച്ചീഗവൎമ്മെണ്ടും വിളംബരം പ്രസിദ്ധപ്പെടുത്തുകയും ഇതിനെ ഈസ്റ്റിൻഡ്യാകമ്പനിക്കാർ ആക്ഷേപിച്ചതിനാൽ ഈ വിളംബരം പിന്നീടു പിൻവലിക്കുകയും ചെയ്തു കഥ പ്രസിദ്ധമാണല്ലൊ. ഈ തത്വം തുർക്കിയിൽ സ്വീകരിക്കപ്പെടുന്നതിനു മുമ്പാണ് മോറാൻ മാർ അബ്ദൽമിശിഹാ പാത്രിയർക്കീസു ബാവാ അവർകളെ അന്നത്തെ തുർക്കിസുൽത്താൻ സ്ഥാനഭ്രംശനാക്കിയത്. ബാവായ്ക്ക് ഇങ്ങനെ ഒരാപത്തു സംഭവിച്ചതു ലൌകികകാര്യങ്ങളിൽ കടന്നു പ്രവേശിച്ചതുകൊണ്ടാണ്. ഭ്രഷ്ടാക്കപ്പെട്ട് ഇപ്പോൾ തടവിൽ പാൎക്കുന്ന സുൽത്താന്റെ ഈ പ്രവൃത്തിയെ ഇപ്പോഴത്തെ തുർക്കിസുൽത്താനോ ഗവൎമ്മെണ്ടോ സമ്മതിക്കുന്നതല്ല. അവർ മേൽ വിവരിച്ച തത്വപ്രകാരം മതകാര്യങ്ങളിൽ അശേഷം പ്രവേശിക്കുന്നതല്ല. അഥവാ അബ്ദൽമിശിഹോബാവായെ സംബന്ധിച്ച സുൽത്താൻ പ്രസിദ്ധപ്പെടുത്തിയ വിളംബരം തുർക്കിക്കു കീഴുള്ള രാജ്യങ്ങളിലല്ലാതെ മലങ്കരയിൽ പ്രബലപ്പെടുന്നതല്ലെന്നു പ്രത്യക്ഷമാണ്. അബ്ദൽമിശിഹോ പാത്രിയർക്കീസുബാവായ്ക്കു ലൌകികകാര്യങ്ങളിലുള്ള പ്രവേശനം നിമിത്തം ഇങ്ങനെ ഒരു പിശകു പററിയെന്നല്ലാതെ ആത്മീയമായി യാതൊരു കുറവുമില്ല. അദ്ദേഹം ഇപ്പോഴും അന്യസഭയിൽ പോകാതെ തന്റെനേരെ സ്ഥിരപ്രതിപത്തിയോടു കൂടിനില്ക്കുന്ന ജനങ്ങളേയും പള്ളികളേയും പട്ടക്കാരേയും മേൽപട്ടക്കാരേയും ക്രമമായി ഭരിച്ചുപോരുന്നു. അദ്ദേഹത്തിനു മലങ്കരസഭയോടുള്ള പ്രതിപത്തിയും താല്പൎയ്യവും അസാമാന്യമാണ്. നാം മുറയ്ക്കു കൊടുത്തുവരുന്ന റിശിസാമാത്രം കൊടുത്തുകൊണ്ടിരുന്നാൽ നമുക്കു ആവശ്യമുള്ള സകല ആത്മീയകാര്യങ്ങളേയും മററും പ്രതിഫലേച്ഛകൂടാതെ നടത്തിത്തരാൻ അദ്ദേഹം തയ്യാറാണെന്നുള്ള വിവരം സൂക്ഷ്മമായി അറിഞ്ഞിട്ടുണ്ട്. വേണ്ടിവന്നാൽ തന്റെ ഈ വാൎദ്ധക്യകാലത്ത് ഒരു ദൂരയാത്ര ചെയ്വാനും അദ്ദേഹം മടിക്കുന്നതല്ല. നമ്മേപ്രതി അബ്ദൽമിശിഹോപാത്രിയർക്കീസുബാവായ്ക്കുള്ള വാത്സല്യം അത്രക്കുണ്ട്. അദ്ദേഹത്തിന്റെ ആത്മീയമക്കളാകുന്ന നമ്മെ കാണുന്നതിനും നമ്മുടെ നിറുകകളിൽ തന്റെ അപ്പോസ്തോലിയഹസ്തത്തെ വെക്കുന്നതിനും അദ്ദേഹത്തിനുള്ള ആഗ്രഹം, ശ്രേഷ്ഠമായ ക്രിസ്തീയസ്നേഹത്തിന്റെ ഫലമാണെന്നും അതിൽ ദുരുദ്ദേശമില്ലെന്നും പറയാൻ ഈ എഴുത്തുകാരനു ധൈൎയ്യമുണ്ട്. അബ്ദൽമിശിഹോ പാത്രിയർക്കീസുബാവായെ ജനങ്ങൾ തെരിഞ്ഞെടുത്തകാലത്തു ഇപ്പോൾ മലയാളത്തു വന്നിരിക്കുന്ന പാത്രിയർക്കീസുബാവായെ തെരിഞ്ഞെടുക്കാഞ്ഞതുകൂടി ആലോചിക്കുമ്പോൾ സംഗതി കുറേക്കൂടി വെളിവാകുന്നതാണ്. എന്നാൽ ഗൌരവമേറിയ ഈ സംഗതിയെക്കുറിച്ച് ഇതിലധികം പ്രസ്താവിക്കത്തക്ക പതനത്തിൽ എത്തീട്ടില്ല. അതിനാൽ വായനക്കാർ തൽക്കാലം ക്ഷമിക്കണമെന്നു അപേക്ഷിക്കുന്നു.

അബ്ദല്ലാ പാത്രിയർക്കീസുബാവായുടെ ഏതൽകാലചൎയ്യയുമുള്ള ജീവചരിത്രത്തേയും മററു പല കാൎയ്യങ്ങളേയും പ്രതിപാദിക്കുന്ന ലഘുലേഖകൾ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാണ്. അവസാനമായി ഞാൻ മഹാജനങ്ങളോടു താഴ്മയായി അപേക്ഷിക്കുന്നത് എന്തെന്നാൽ—ലോകത്തിൽ സ്വാതന്ത്ര്യത്തിനുള്ള ആഗ്രഹം ഒന്നിനൊന്നു വൎദ്ധിച്ചുവരുന്നു. ബ്രിട്ടീഷ് ഗവൎമ്മെണ്ടിന്റെയും അതിനോട് അനുരൂപങ്ങളായ ഏതദ്ദേശ്യരാജ്യങ്ങളുടെയും രക്ഷയിൽ സുറിയാനിക്കാർ സ്വാതന്ത്ര്യത്തിലും മററു ക്ഷേമങ്ങളിലും വളൎന്നുവരുന്നു. പിന്നാക്കം പോകാൻ ഒരു ജാ

തിയും മനസ്സാലെ സമ്മതിക്കയില്ല. മനസ്സറിയാതെ പിന്നാക്കം പോകുന്നു എങ്കിൽ മാർഗ്ഗദർശികളുടെ കുററമാണ്. നമുക്കു ഇതേവരെ സമുദായകാര്യങ്ങളിൽ സിദ്ധിച്ചിട്ടുള്ള സ്വാതന്ത്ര്യങ്ങൾ പോരെന്നും കൂടുതൽ സ്വാതന്ത്ര്യങ്ങൾ കിട്ടണമെന്നും ആവശ്യപ്പെടുന്നതിൽ യാതൊരു തെററുമില്ല. അതില്ലെങ്കിൽ ഇപ്പോഴുള്ള സ്വാതന്ത്ര്യം വിട്ടുകൊടുക്കുന്നതു മഹാ പാതകമായിരിക്കും. തുൎക്കിരാജ്യത്തെ സ്ഥിതി നോക്കിയാൽ ബോദ്ധ്യപ്പെടുന്നതാണ്. അവിടത്തെ സുൽത്താൻ ജനസ്വാതന്ത്ര്യം അശേഷം അനുവദിക്കാതെയും സ്വാതന്ത്ര്യം വേണമെന്നു ആരെങ്കിലും മിണ്ടിയാൽ അവൻെറ തല വെട്ടിയും ഏത്രയും നികൃഷ്ടമായവിധം തൻെറ രാജ്യത്തെ നശിപ്പിച്ചുകൊണ്ടിരുന്നു. ഒടുവിൽ ഇതാ അബ്ദൽഹാമിദിനെ ജനങ്ങൾ പിടിച്ചു തടവിൽ പാൎപ്പിക്കയും സൎവ്വസ്വാതന്ത്ര്യവും ജനങ്ങൾക്കു അനുവദിച്ചിരിക്കുന്നു എന്നു ശപഥം ചെയ്യിച്ചശേഷം അദ്ദേഹത്തിൻെറ അനുജനെ സുൽത്താനായി വാഴിക്കുകയും ചെയ്തിരിക്കുന്നു. ഇതുപോലെതന്നെ തുൎക്കിയുടെ അയൽരാജ്യമായ പേൎഷ്യായിലും നടന്നിരിക്കുന്നു. ചുരുക്കം ചിലർ അനേകരുടെ നാശത്തിനായി അടക്കിവച്ചിരിക്കുന്ന അധികാരങ്ങൾ ജനങ്ങൾ ബലാൽ എടുക്കുന്ന സമ്പ്രദായം ലോകത്തിൽ എവിടെയും നടന്നുവരുന്നു. നാം ഇതിനു വിപരീതമായി അടിമകളാകാൻ പോകുന്നോ? പറങ്കി അടിമയിൽനിന്നു നമ്മെ മോചിപ്പിച്ച പഴയ സുറിയാനിക്കാരുടെ രക്തം നമ്മുടെ നാഡികളിൽ കൂടി ഇപ്പോഴും ഓടുന്നില്ലെന്നോ? മഹാജനങ്ങളെ! നാം തൻകാൎയ്യത്തെ പ്രധാനമാക്കിയും സ്വകാൎയ്യവൈരത്തെ പുലൎത്തുന്നതിനും ബദ്ധശ്രദ്ധരായി നീചപ്രവൃത്തി ചെയ്യുന്ന ചുരുക്കം ചില യൂദസ്കറിയോത്തന്മാരുടെ കണിയിൽ പെടാതെ സൂക്ഷിക്കണം. സമുദായത്തിൻെറ ഭാവിശ്രേയസ്സിനെ മാത്രം ലാക്കാക്കി പ്രവൎത്തിക്കുന്ന നമ്മുടെ യഥാൎത്ഥനായകന്മാരുടെ വാക്കിനെ വിശ്വസിപ്പിൻ. ബാവായുടെ നിലകൊണ്ട് ഇതു നമ്മുടെ വലിയൊരു ആപൽക്കാലമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. നാം യോജിച്ചും ദൈവാശ്രയത്തോടും ധൈൎയ്യത്തോടും പ്രവൎത്തിക്കുന്നതായാൽ ആപത്തെല്ലാം നീങ്ങി പൂൎവ്വാധികം ശ്രേയസ്സു നമ്മുടെ സമുദായത്തിനുണ്ടാകുന്നതാണ്.

മഹാദേവർപട്ടണം }
൧൦൮൫ ധനു ൧൭-ാംനു- } ജാത്യാഭിമാനി.



## നോട്ടീസ്.

"മലങ്കര സുറിയാനിക്രിസ്ത്യാനി സമൂഹം" ഈ വിഷയത്തെപ്പററി ഞാൻ എഴുതിവരുന്ന പുസ്തകം ഈ വരുന്ന മകരം ൧൦ാംനു-ക്കകമായി പുറത്തു വരുന്നതാണെന്നു പരസ്യം ചെയ്തിരുന്നു. എന്നാൽ ഈ പരസ്യത്തിനു ശേഷമായി ഈ വിഷയത്തോടു സംബന്ധമുള്ളതായ ഒരു ഗ്രന്ഥം ഒരു റോമാക്രിസ്ത്യാനി പ്രസിദ്ധീകരിക്കയും വേറൊന്നു അച്ചടിച്ചു വരുന്നതായി അറിയുകയും ചെയ്തതിനാൽ പരമാൎത്ഥം അറിയണമെന്നാഗ്രഹമുള്ള മഹത്തുക്കൾക്കു ഈ ഗ്രന്ഥങ്ങളിൽ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങളുടെ സാധുത്വത്തെപററിയുള്ള ഒരു വിവേചനം അത്യാവശ്യമായിരിക്കും എന്നു വിചാരിച്ചു എൻെറ ഗ്രന്ഥത്തെ കുറേ കൂടി താമസിച്ചു പ്രസിദ്ധീകരിക്കുന്നതു നന്നായിരിക്കും എന്നു ഞാൻ തീരുമാനിച്ചു അച്ചടിപ്പാൻ തുടങ്ങിയതിനെ നിറുത്തിവച്ചിരിക്കുന്നു. എങ്കിലും ഈ ആണ്ടവസാനത്തിൽ നിശ്ചയമായും പുസ്തകം പുറത്തു വരുന്നതാണ്. അതുവരെ പുതിയ പുസ്തകം പുറത്തു വരാതിരുന്നാൽ എൻെറ പുസ്തകം അച്ചടിച്ചു പ്രസിദ്ധീകരിക്കയും ആവശ്യമെന്നു തോന്നിയാൽ വരുന്ന കൃതിയെ പരിശോധിച്ചു ഒരു ചെറിയ പുസ്തകം വില കൂടാതെയോ കുറഞ്ഞ വിലയ്ക്കോ എൻെറ പുസ്തകം വാങ്ങുന്നവൎക്കു കൊടുക്കുന്നതും ആയിരിക്കും. ഈ വിധം എൻെറ നോട്ടീസിനെ ഭേദപ്പെടുത്തുന്നതിൽ ബഹു ജനങ്ങളുടെയും വിശേഷാൽ മുൻ നോട്ടീ

സ്സനുസരിച്ചു പേരു രജിസ്തരു ചെയ്തിട്ടുള്ള മഹാന്മാരുടെയും അനുമതി എനിക്കു ഉണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. പേരു രജിസ്തരു ചെയ്തിട്ടുള്ളവരിൽ വല്ലവൎക്കും ഈ ഭേദഗതിക്കു ആക്ഷേപം ഉണ്ടായിരുന്നാൽ അവരു അയച്ചിട്ടുള്ള പണം അയച്ചതിനും തിരികെ അയക്കുന്നതിനുമുള്ള ചിലവുകൾ ഞാൻ വഹിച്ചുകൊണ്ടു തിരികെ ഉടൻ കൊടുക്കുന്നതിനു ഞാൻ തയ്യാറാണ് എന്നുള്ള വിവരംകൂടി അറിവിച്ചുകൊള്ളുന്നു.

൨. പേരു രജിസ്തരു ചെയ്യുന്നതിനു മുൻനോട്ടീസിൽ വിവരിച്ച അവധി കഴിഞ്ഞുവന്ന ചില അപേക്ഷകളെ തള്ളേണ്ടിവന്നു. എന്നാൽ തല്ക്കാലം ഈ ഭേദഗതി ചെയ്യുന്നതിനാൽ വരുന്ന മീനം ൩൦-ാംനു വരെ മുൻ വ്യവസ്ഥകൾ അനുസരിച്ചു ഒരു രൂപാ മുമ്പേറടച്ചാൽ പേരു രജിസ്തരു ചെയ്യുന്നതും അവൎക്കു താഴെ പറയുന്ന കൂടുതൽ അവകാശങ്ങൾ ഉണ്ടായിരിക്കുന്നതുമാകുന്നു.

എ. രണ്ടു രൂപാ വിലവച്ചു പുസ്തകം കൊടുക്കപ്പെടും

ബി. പുതിയ ഗ്രന്ഥത്തിന്റെ വിവേചനം ഒരു വിലയും കൂടാതെ കിട്ടും.

കൎക്കടകം ൩൦-ാംനു-ക്കകമായി ഒരു രൂപാ അടച്ചു അപേക്ഷിക്കുന്ന എല്ലാ വിദ്യാൎത്ഥികളുടെയും പേരു രജിസ്തരു ചെയ്യുന്നതും അവൎക്കു മുൻപറഞ്ഞ അവകാശങ്ങൾ ഉണ്ടായിരിക്കുന്നതുമാകുന്നു.

൩. ൮൬ മകരമാസം കടശ്ശിയിൽ ഈ പുസ്തകവിഷയത്തിൽ ഒരു പരീക്ഷ നടത്തുന്നതിനും ഈ പരീക്ഷയിൽ ൧൦൦ക്കു ൩൦ വീതമെങ്കിലും മാൎക്കു കിട്ടുന്നവരിൽ ആദ്യ പത്തുപേൎക്കു താഴെ പറയുംവിധം രൂപാ സമ്മാനം കൊടുക്കുന്നതിനും വേണ്ട ഏൎപ്പാടുകൾ ചെയ്യുന്നതിനു ഞാൻ നിശ്ചയിച്ചിരിക്കുന്നതാകുന്നു. ൧ാം സമ്മാനം ൨൫ രൂപാ. രണ്ട്. ൨൦ രൂപാ. മൂന്നു. ൧൫ രൂപാ. നാലു. ൧൦ രൂപാ. ൫ മുതൽ ൧൦ വരെ അഞ്ചഞ്ചു രൂപാവീതം. എന്നാൽ ഈ പരീക്ഷയിൽ എന്റെ പുസ്തകത്തോടുകൂടി മാത്രംകിട്ടുന്നതും എന്റെ ഒപ്പുള്ളതുമായ അപേക്ഷഫാറത്തിൽ അപേക്ഷ അയക്കുന്നവരെ മാത്രം ചേൎക്കുന്നതും ൫൦൦ പുസ്തകമെങ്കിലും വില്ക്കപ്പെടുന്നതായാൽ മാത്രം ഈ പരീക്ഷ നടത്തപ്പെടുന്നതുമാകുന്നു. പരീക്ഷയെ സംബന്ധിച്ച മററു വിവരങ്ങൾ പുസ്തകത്തോടുകൂടി കിട്ടുന്ന നോട്ടീസിൽ ഉണ്ടായിരിക്കുന്നതാകുന്നു.

൪. സാധുക്കളും സമൎത്ഥരും ആകുന്നു എന്നു ഒരു പള്ളിക്കൂടം ൧ാംവാദ്ധ്യാരാൽ സാക്ഷീകരിക്കപ്പെടുന്ന വിദ്യാൎത്ഥികൾക്കും സുവിശേഷവേലയിൽ പ്രവേശിച്ചിരിക്കുന്ന അയ്മേനികൾക്കും കൎക്കടകമാസം ൩൦-ാംനു-ക്കു മുമ്പായി ഒരു രൂപാ അടച്ചു അപേക്ഷിക്കുന്നതായാൽ പുസ്തകം ഒന്നര രൂപാ വിലക്കു കൊടുക്കപ്പെടുന്നതാകുന്നു.

൫. എന്റെ പല മാന്യസ്നേഹിതന്മാരും രണ്ടര രൂപാ തന്നെ തന്നു പുസ്തകം വാങ്ങിക്കൊള്ളാമെന്നുള്ള വിചാരത്തോടെ പേരു രജിസ്തരു ചെയ്യാതിരിക്കുന്നതായി അറിയുന്നു. എന്നാൽ സമൂഹപ്രിയന്മാരായ മഹത്തുക്കൾ ചരിത്രജ്ഞാനത്തെ വൎദ്ധിപ്പിക്കുന്നതിനായി ൩ാംപിരിവിൽ പറഞ്ഞ പരീക്ഷ നടത്തിക്കാണണമെന്നു വിചാരിച്ചു ഉടൻ രജിസ്തരു ചെയ്യപ്പെട്ട അപേക്ഷയുടെ എണ്ണം ൫൦൦ എങ്കിലും ആക്കുന്നതിനു വേണ്ടി തങ്ങളും ഇഷ്ടന്മാരും പേരു രജിസ്തരുചെയ്യിപ്പാറാകണമെന്നു വിശേഷാൽ ഒരപേക്ഷകൂടി എനിക്കുള്ളതാകുന്നു.

എന്നു എം: വൎക്കി ഇട്ടിച്ചെറിയ ബി. എ. ബി. എൽ.

## NOTICE.

The Headmaster Mar Thoma Syrian Seminary, Kottayam has the pleasure to invite all the "Old Boys" of the Seminary, to be present at, and take part in, the functions connected with the opening of the New Building of the Institution which takes place on Wednesday 26th January 1910. They are requested to accept this as an invitation even if they do not get individual invitations. It is hoped that such of the "Old Boys" who have not yet contributed towards the Building Fund, will do so at least on the day of the opening.

## പ്രത്യേകപരസ്യം.

പട്ടത്വത്തെ സംബന്ധിച്ച് നടന്നിട്ടുള്ള വാദപ്രതിവാദങ്ങൾ കൂട്ടിച്ചേർത്തു പുസ്തകമാക്കണമെന്ന് വിചാരിക്കുന്നു. താരകയുടെ വലിപ്പത്തിൽ ഏകദേശം ൨൦൦ പുറം വരുമെന്നു തോന്നുന്നു. അതിനു ക്രമമായി വില വയ്ക്കുന്നപക്ഷം അര രൂപാ വയ്ക്കണം. ഈ പുസ്തകം അധികം ആളുകൾക്കു ഉപയോഗപ്പെടുന്നതിലേക്ക് കാൽരൂപാ വില വയ്ക്കണമെന്നാണ് ആഗ്രഹം. സമുദായതല്പരന്മാരായ മഹാന്മാർ വിശേഷാൽ ചില സംഭാവനകൾ ചെയ്കയൊ ൨൦൦൦ കോപ്പി ചിലവാക്കുകയൊ ചെയ്യുന്നതായാൽ മാത്രമെ ഇതു് സാധിക്കയുള്ളു. അതുകൊണ്ടു പുസ്തകം ആവശ്യമുള്ളവരെല്ലാം വിവരം കാണിച്ച് ഓരോ കാർഡ് സഭാതാരകപത്രാധിപർ കോട്ടയം എന്ന മേൽവിലാസത്തിൽ അയയ്ക്കണമെന്നപേക്ഷിക്കുന്നു. പുസ്തകം അടിച്ചു തീർന്നിട്ട് പണം അയച്ചാൽ മതിയാകുന്നതാണ്. അച്ചടി തുടങ്ങുന്നതിന് മുമ്പ് തന്നെ എത്ര പുസ്തകം അടിക്കണമെന്നറിയേണ്ടിയിരിക്കുന്നതിനാലും ൨൦൦൦ പുസ്തകം ചിലവാകുമെങ്കിലല്ലാതെ വില കാൽ രൂപായാക്കുവാൻ തരമില്ലാത്തതിനാലും പുസ്തകം വേണ്ടവരെല്ലാം എഴുതി അയക്കുമെന്ന് വിശ്വസിക്കുന്നു.

താരകയിലെയും പത്രികയിലെയും പ്രസംഗങ്ങൾ ഓരോ പോയിൻറു സംബന്ധിച്ചുള്ളതു് ഓരോ ഭാഗമായി തിരിക്കയും ഒരു പോയിൻറ് സംബന്ധിച്ച് പല ലക്കം താരകകളിലും പത്രികകളിലും പറഞ്ഞിട്ടുള്ളതെല്ലാം മുറയ്ക്കു ചേർത്തശേഷം അടുത്ത

പോയിൻറ് സംബന്ധിച്ചുള്ളതു ചേർക്കുന്നതാണ്. ഇങ്ങിനെ ആകുമ്പോൾ വാദപ്രതിവാദങ്ങൾ മനസ്സിലാകുവാൻ വളരെ എളുപ്പമുണ്ട്. ഒരു താരകയിലെയൊ ഒരു പത്രികയിലെയൊ പ്രസംഗം ഒരുമിച്ചു വായിക്കണമെന്ന് ആഗ്രഹിക്കുന്നവർ ഇത്രാം ഭാഗം കഴിഞ്ഞിട്ടു ഇത്രാം ഭാഗവും അതു കഴിഞ്ഞിട്ടു ഇന്നതും വായിക്കണമെന്ന് ഒരു നോട്ടുണ്ടായിരിക്കും.

എന്ന് മ. സ. താ. പത്രാധിപർ.



## പത്രവരി അടച്ചവരുടെ പേരുവിവരം

താഴെ ആണ്ടുമാസം കാണുന്നതു ആ മാസം വരെയുള്ള (അതും ഉൾപ്പെട്ടും.) പത്രവരി അടഞ്ഞു എന്നാണ്.

അവർകൾ

രാ രാ

അയിരൂർ. മുളപാലക്കൽ പീലിപ്പോസു രൂ ൧, ൩ ൻ. വൃ൦ മേടം, മിഡ്യ ശ്രീ സി. പി. അബ്രാഹം കശ്ശീശാ രൂ ൧ൽ, വൃ൦ കുംഭം. മഠത്തിൽ ചാക്കോ രൂ ൧ൽ, വൃ൦ ഇടവം. വാരിയത്തു വരിക്കാനിക്കുഴിയിൽ കൊച്ചീപ്പൻ രൂ ൧, വൃ൦ മകരം. തടത്തിൽ മത്തായി രൂ ൧. വൃ൦ ധനു, പെരുമത്തേത്തു പി. ജി. ചാക്കൊ രൂ ൨. വൃ൬ ഇടവം, അയ്യാട്ടു ഇരുപ്പൂട്ടി ഗീവറുഗീസ് രൂ ൧ൽ. വൃ൦ മേടം, നീലംപ്ലാലിൽ പീലിപ്പോസ് രൂ ൧ൽ. വൃ൦ മേടം, നാറാണത്തുപീടിക രൂ ൧ൽ. വൃ൦ മേടം, പുത്തേത്തു ശിമോൻ രൂ ൧. വൃ൦ മേടം, തെക്കാട്ടിൽ മത്തായി രൂ ൧ൽ. വൃ൦ മേടം, മിഡിൽസ്കൂൾ ഹേഡ്മാസ്റ്റർ രൂ ൧. വൃ൯ ഇടവം, തുണ്ടിയിൽ തോമ്മസ് ഉപദേശി രൂ ൧ൽ. വൃ൬ മേടം, കടമ്പനാംപതാലിൽ ഗീവറുഗീസ് രൂ ൧. വൃ൬ ധനു. വാര്യത്തു വരിക്കാനിക്കുഴിയിൽ കൊച്ചീപ്പൻ രൂ ൧. വൃ൭. കന്നി, പറവേലിതുണ്ടിയിൽ മത്തോസ് രൂ ൧. വൃ൦ ധനു, ചാങ്ങൽ വാദ്ധ്യാർ രൂ ൧ൽ. വൃ൬ മേടം, കൈപ്പള്ളിൽ ആലുങ്കൽ ഉണ്ണൂണ്ണി രൂ ൨ വൃ൭ കുംഭം, വാത്തിത്തറെ തോമ്മസ് രൂ ൨. വൃ൦ ചിങ്ങം അമ്മനേത്തു അബ്രാഹാം രൂ ൧ൽ. വൃ൦ മെടം, തേപ്പുകല്ലുങ്കൽ മത്തായി രൂ ൧ൽ. വൃ൦ മേടം, എഴിക്കകത്തു അബ്രഹാം രൂ ൨ വൃ൭ ചിങ്ങം, കെ. എം. ജോർജ് രൂ ൧ വൃ൬ ധനു, മാരാമൺ. കരിമ്പിളവേലിൽ ചാണ്ടി രൂ ൨. വൃ൬ മേടം, പാലക്കുന്നത്തുമഠത്തിൽ കൊച്ചുകോശികുഞ്ഞ് രൂ ൧ൽ. വൃ൦ മേടം മൈസൂർ. ഡോക്ടർ കെ. കുരുവിള രൂ ൧. വൃ൬ ചിങ്ങം, ആലപ്പുഴ കോശി വെണ്ടർ രൂ ൧. വൃ൬ വൃശ്ചികം. പി. ജെ. ചാക്കൊ രൂ ൨. വൃ൦ ചിങ്ങം, ജെ. വറുഗീസ് രൂ ൧ൽ വൃ൦ മേടം കെ. പി. ഇട്ട്യേര്യു് രൂ ൧ൽ. വൃ൬ തുലാം; എ. ഐ. ചണ്ടി രൂ ൧. വൃ൦ തുലാം, തൊമ്മൻ വാദ്ധ്യാർ രൂ ൧ൽ. വൃ൬ മേടം, എ. എൻ. തോമ്മസ് വാദ്ധ്യാർ രൂ ൧ൽ. വൃ൦ മേടം, പി. ജെ. ജോൺ രൂ ൯ വൃ൦ കർക്കടകം, ററി. ഐ. വർക്കി രൂ ൧ൽ. വൃ൭ വൃശ്ചികം, സി ഐ. ജോസെപ്പ് രൂ ൧. ൩ വൃ൦, വൃ൭ വൃശ്ചികം, കെ. ഇ. മാത്തൻ രൂ ൧ൽ. വൃ൦ വൃശ്ചികം, വാഴപ്പള്ളിൽ കളിക്കൽ പൌലൂസ് രൂ ൧. വൃ൬ മിഥുനം, മണമേൽ ജോർജ് രൂ ൧. വൃ൬ ധനു, കോഴഞ്ചേരി. കോലത്തു കുഞ്ചാണ്ടി ക ൧ൽ വൃ൦ മേടം, പള്ളിപ്പീടികയിൽ കുഞ്ഞുഞ്ഞ് ക ൧ൽ. വൃ൦ മേടം, അയ്യൂരേത്തു കൊച്ചുകുഞ്ഞു ക ൧ൽ. വൃ൦ മേടം, ചെളിക്കുഴിയിൽ തോമ്മസ് ക ൧. വൃ൦ ചിങ്ങം, പേരകത്തു വൈദ്യൻ ക ൧. വൃ൦ ചിങ്ങം, ഇടത്തിൽ കൊച്ചുകുഞ്ഞ് ക ൧. വൃ൬ ധനു, മട്ടലിൽ തലക്കോയിപ്പുറമ്പിൽ ഗീവറുഗീസ് ക ൧ൽ. വൃ൦ കന്നി, ചെളിക്കുഴിയിൽ മത്തായി ക ൧. വൃ൦ ധനു, മുളമൂട്ടിൽ ജി അബ്രഹാം ക ൧ൽ. വൃ൦ കർക്കടകം, വാഴയിൽ

രാ രാ അവർകൾ

കിഴക്കേതിൽ തോമ്മാ ക ൧. വ്യ൭ ചിങ്ങം, നെട്ടമൺ വെല്ല്യൻ ക ൧. വ്യ൭ വൃശ്ചികം തെങ്ങുംശേരി വറുഗീസ് ക ൧. വ്യ ധനു, തെങ്ങുംശേരി മത്തായി ക ൧ൽ. വ്യ മേടം, മട്ടലിൽ തോമ്മാ ക ൧. വ്യ മേടം, കുറിയന്നൂർ. പുന്നുളണ്ടിയിൽ മാത്തൻ ക ൧ൽ. വ്യ൭ മേടം, മഴക്കീറേറത്തു തോമ്മാ ക ൧ൽ വ്യ൭ മിഥുനം,

പുത്തൻകാവു. അയ്ക്കുരേത്തു ഔസേപ്പ് വാദ്ധ്യാർ രൂ ൧. വ്യ൭ ധനു, തെക്കേവിട്ടിൽ കല്ലുങ്കൽ നൈനാ രൂ ൧ൽ. വ്യ മിഥുനം, ചെറിയപൊന്നോടത്തു നൈനാ രൂ ൧. വ്യ൭ ചിങ്ങം, പുതുക്കേരി മേലത്തേതിൽ ചാക്കൊ രൂ ൩. വ്യ൭ കന്നി, ഇടനാട്ടുപീടികയിൽ എം. റി. ഉമ്മൻ രൂ ൧ൽ. വ്യ ധനു, തെക്കേ ആല്യംമൂട്ടിൽ കോരുതു രൂ ൧. വ്യ൭ ധനു, മലയിൽ മേലേപ്രത്തു തോമ്മസ് രൂ ൧. വ്യ മിഥുനം, തെങ്ങേരിൽ കൊച്ചുകുരുവിൻ രൂ ൧. വ്യ൭ ചിങ്ങം, പുലിപ്രവീട്ടിൽ പി. ജി. ചാണ്ടി രൂ ൧. വ്യ മീനം, ചരിവുപറമ്പിൽ കുഞ്ഞമ്മൻ രൂ ൧. വ്യ൭ ചിങ്ങം, പിടികയിൽ തോമ്മാ വാദ്ധ്യാർ രൂ ൧. വ്യ മിഥുനം, പടിഞ്ഞാറെ പുത്തൻവീട്ടിൽ ഗീവറുഗീസ് രൂ ൧. വ്യ൭ ധനു, ആനിക്കാട്ടു. പാണുഴിയിൽ ഗീവറുഗീസ് രൂ ൧ൽ. വ്യ മകരം, പാറോലിക്കൽ കുരുവിൻ രൂ ൧. വ്യ ധനു, വടശ്ശേരിക്കര. സി. എം. തോമ്മസ് രൂ ൧ൽ. വ്യ൭ മേടം, പത്തനാപുരം. കൊണ്ടുചേരി നല്ലമണ്ണു മീനത്തുവീട്ടിൽ കുഞ്ഞച്ചൻ രൂ ൧ൽ. വ്യ കർക്കടകം, തുമ്പമൺ ചക്കാലയിൽ പുത്തൻപുരക്കൽ ഇടിക്കുള ക ൧. വ്യ ഇടവം, കാലായിൽ ഇടിക്കുള ക ൧. വ്യ൭ ചിങ്ങം, ഇളയടത്തു വീട്ടിൽ കൊച്ചുമ്മൻ ക ൧. വ്യ൭ ചിങ്ങം, തോപ്പിൽ യോഹന്നാൻ ക ൨ൽ. വ്യ തുലാം, കെ. ഇ. മാത്തൻ കോട്ടയ്ക്കകത്തുവീട്ടു ക ൧. വ്യ൭ കർക്കടകം, വെണ്മണി. ദിവ്യശ്രീ തൊരളയിൽ അച്ചൻ ക ൨. വ്യ൭ ചിങ്ങം, പന്തളം. ദിവ്യശ്രീ തോപ്പിൽ തോമ്മാ കത്തനാർ ക ൧ ച വ്യ. വ്യ൭ മേടം, കററാനം, തച്ചിരേത്തു മാത്തൻ ക ൧ൽ. വ്യ മേടം.

കോട്ടയം. വളവുചിറയ്ക്കൽ ഇട്ടിയവിരാ ക ൧ൽ. വ്യ മേടം, പ്ലാമൂട്ടിൽ കുരുവിൻ ക ൧ൽ. വ്യ മേടം, വാഹനാട്ടു ഇട്ടിആശാൻ ക ൧ൽ. വ്യ മേടം, മൈലക്കാട്ടു മാണിഅബ്രാഹാം ക ൧ൽ. വ്യ൭ ചിങ്ങം, പാലത്തുങ്കൽ കുരുവിൻ ഇത്താക്കു ക ൧ൽ. വ്യ൭ മേടം. മാങ്ങാനം തുരുത്തേൽ കൊച്ചുപാപ്പി ക ൧ൽ. വ്യ മേടം, പാപ്പുറമ്പിൽ കൊച്ചുകുഞ്ഞ് ക ൨ൽ. വ്യ മേടം, പാലത്താററിൽ ഉലഹന്നൻ ക ൧ൽ. വ്യ മേടം, ഏഴപ്പുഞ്ചയിൽ ഉലഹന്നൻ ക ൧ൽ. വ്യ മേടം, തിരുവല്ല. തോട്ടുങ്കൽ ചാക്കൊ ക ൧ൽ. വ്യ മേടം. കാരയ്ക്കൽ പുത്തൻവീട്ടിൽ കെ. കുരുവിൻ ക ൨ൽ വ്യ തുലാം വാരിക്കാട്ടു തോട്ടുങ്കൽ ഐ. പിലിപ്പ ക ൧. വ്യ ധനു കിഴക്കൻമുത്തൂർ കണ്ണോത്തു ജോർജ് ക ൧. വ്യ൭ ധനു പ്ലാമൂട്ടിൽ കൊച്ചുപോത്ത ക ൧. വ്യ ധനു കുളക്കാട്ടിൽ ചാക്കൊ ക ൧. വ്യ മിഥുനം ചെത്തിക്കാട്ടു കുളക്കാട്ടിൽ എം മാത്തൻ ക ൧. വ്യ ധനു ആനപ്രാമ്പാൽ. അപ്രേയിൽ മത്തായി ക ൧ ച ൩ കാവ്യ വ്യ൭ മകരം വള്ളക്കാലിൽ വടക്കേതിൽ ചക്കൊ ക ൧ൽ. വ്യ ചിങ്ങം കാഞ്ഞിരപ്പള്ളിൽ മത്തായി ക ൧. വ്യ൭ ധനു കളപ്പുരക്കൽ ഉമ്മൻ ക ൧. ച വ്യ. കാവ്യ വ്യ൭ ചിങ്ങം കക്കാടമ്പള്ളിൽ മാത്തുഇടിക്കുള ക ൧. വ്യ മീനം തോട്ടുകടവിൽ വി. പാപ്പി ക ൧ വ്യ൭ ചിങ്ങം പള്ളത്തിൽ മാത്തൻ ക ൧. വ്യ ധനു പി. ഏ.സ. മത്തായി ആശാൻ ക ൧ൽ. വ്യ മേടം വടക്കേപ്രത്തു മാത്തൻ ക ൧. വ്യ മീനം പുണിപ്പറമ്പിൽ ചാക്കൊ ക ൧. വ്യ മിഥുനം മാമ്മൂട്ടിൽ കിഴക്കേപുരയ്ക്കൽ ചാക്കൊ ക ൧ൽ. വ്യ൭ ഇടവം ഇടവുപറമ്പിൽ ഏം. സി. ചാക്കൊ ക ൧. വ്യ കുംഭം

ശേഷം കവർ രണ്ടാം പേജിൽ നോക്കുക

## ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു

൧. ഏതാനും മാസങ്ങളായി പ്രതിവാദവിഷയങ്ങളെപ്പറ്റി താങ്കൾ യാതൊന്നും പറയാതെ പി. എം. കോശ്, തെങ്ങനാമ്പിലാക്കൽ ചാണ്ടി മുതലായവരെ തള്ളിവിട്ടിരിക്കുന്നതു എന്തുകൊണ്ടു?

൨. ഈ ലേഖകന്മാർ യാക്കോബായസഭയിൽ കാര്യവിവരമുള്ള യോഗ്യന്മാരൊ മുഖ്യന്മാരൊ ആയവരുടെ കൂട്ടത്തിൽ പെട്ടവരാണൊ?

൩. അവർ എഴുതിയിരിക്കുന്ന ലേഖനങ്ങൾ ആകപ്പാടെ യുക്ത്യനുസരണങ്ങളാണൊ? ആകപ്പാടെ യുക്ത്യനുസരണങ്ങളാണെന്നു പറവാൻ പാടില്ലാത്തപക്ഷം യുക്തിപൂർവ്വമായ വാദങ്ങൾ വല്ലതും അവയിൽ ഉണ്ടെങ്കിൽ അവ കാണിച്ചുതരാമൊ?

൪. ന്യായമൊ യുക്തിയൊ ഉള്ളതെന്നു് നിങ്ങൾക്കു തന്നെ തോന്നിയിട്ടില്ലാത്തതും അങ്ങിനെ സാക്ഷിപ്പാൻ നിങ്ങൾക്കു വൈമുഖ്യമുള്ളതുമായ ലേഖനങ്ങൾക്കു ഉത്തരം പറഞ്ഞിട്ടു ആവശ്യമുണ്ടൊ?

### ഇടവകപ്പത്രികയിലെ പി. എം. കോശി, തെങ്ങനാമ്പിലാക്കൽ ചാണ്ടി മുതലായ ലേഖകന്മാർക്കു

൧. നിങ്ങൾ യാക്കോബായ സഭയിൽ ഗണനീയന്മാരാണെന്നും നിങ്ങൾ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങൾ കഥയുള്ളവയാണെന്നും ഇടവകപ്പത്രികപത്രാധിപർ സാക്ഷിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുണ്ടൊ? അദ്ദേഹം അങ്ങിനെ സാക്ഷിക്കുന്ന പക്ഷം ഞങ്ങൾ അതു സമ്മതിച്ചേക്കാം. അങ്ങിനെ സാക്ഷിക്കുന്നതിന് അദ്ദേഹം മടിക്കുന്നെങ്കിൽ നിങ്ങളെ കഥയുള്ളവരായി അദ്ദേഹം വിചാരിക്കുന്നില്ലെന്നു തിരുമാനിക്കാതിരിക്കാൻ തരമില്ല.

൨. താരക വലിയ മീൻ വരുമ്പോൾ കണ്ണടച്ചുകളയുന്ന മുണ്ടിയെപ്പോലെയാണെന്നും നിങ്ങളുടെ ലേഖനങ്ങളിലെ യുക്തികളുടെ കാഠിന്യത്തെ തടുക്കാൻ ശക്തിയില്ലാഞ്ഞിട്ടാണ് നിങ്ങളോടു ഉത്തരം പറയാത്തതെന്നും നിങ്ങൾ പറയുന്നു. നിങ്ങളുടെ ലേഖനങ്ങൾ യൌക്തികങ്ങളാണെന്നു് പറവാൻ ഇടവകപ്പത്രികപത്രാധിപർ മടിക്കുന്ന സ്ഥിതിക്കു് അദ്ദേഹത്തിനു് അങ്ങിനെ തോന്നുന്നില്ലെന്നു തെളിയുന്നു.

൩. അതുകൊണ്ടു നിങ്ങളോടു വാദപ്രതിവാദം ചെയ്വാൻ ഇവിടെ തയ്യാറില്ല.

മ. സ. താ. പത്രാധിപർ